

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 07 No. 38 THE ONLINE OFFICIAL NEWS BULLETIN 2024 August 29

## SEASON OF TRANSFIGURATION തേജസ്കരണകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 3rd Sunday after Shunoyo 1 | ♫2 150th Mem. of Yuyakin Mar Koorilose Metropolitan (Marthoman Palli, Mulanthuruthi) 2 | ♫6 3 | ♫2 Comme. Of St. Dioscoros of Alexandria 4 | ♫6 5 | ♫2 6 | ♫6 7 |

(Sunday column: ♫6)



## ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ബൈബിൾ ദർശനങ്ങളെ ജനകീയമാക്കിയ പ്രതിഭ

കോട്ടയം: മലയാളത്തിലെ വേദവ്യാഖ്യാനവും ബൈബിൾ ദർശനവും ജനകീയമാക്കിയ സാന്ത്വന ദാർശനിക പ്രതിഭയായിരുന്നു ഫാ. ഡോ. ടി. ജെ. ജോഷ്വാ എന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയും ഫാ. ഡോ. ടി. ജെ. ജോഷ്വാ ഫൗണ്ടേഷനും സംയുക്തമായി പഴയസെമിനാരിയിൽ നടത്തിയ ഫാ. ഡോ. ടി. ജെ. ജോഷ്വാ അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായരുന്നു അദ്ദേഹം. ജാതിഭേദമെന്യേ അനേകൾക്ക് സ്വാന്തന സ്പർശമായി തീർന്ന അദ്ദേഹത്തിന്റെ രചനകൾ മലയാള സാഹിത്യത്തിന് ലഭിച്ച അമൂല്യമായ സംഭാവനകളാണെന്നും പ. ബാവാ പറഞ്ഞു. ഫൗണ്ടേഷൻ പ്രസിഡണ്ട് ഡോ. സിറിയക് തോമസ് അദ്ധ്യക്ഷത വഹിച്ചു.

ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ മുഖ്യ പ്രഭാഷണം നടത്തി. സെമിനാരി വൈസ് പ്രസിഡൻറ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത, മാർത്തോമാ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. വി. എസ് വർഗീസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, എഫ്.എഫ്.ആർ.ആർ.സി. രജിസ്ട്രാർ ഫാ. ഡോ. ജേക്കബ് മാത്യു, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗീസ്, കോന്നി മാത്യു ചെറിയാൻ, ജോർജ് വർഗീസ് നെടുമാവ്, ഫൗണ്ടഷേൻ വൈസ് ചെയർമാൻ ഡോ. ജേക്കബ് മണ്ണുംമൂട് എന്നിവർ പ്രസംഗിച്ചു. ഫാ. ഡോ. റ്റി. ജെ. ജോഷ്വായുടെ എണ്ണച്ഛായ ചിത്രം പ. കാതോലിക്കാ ബാവ അനാശ്ചാദനം ചെയ്തു.

## ഐ.എസ്.ഒ (ISO) അംഗീകാരം ലഭിച്ചു

തിരുവനന്തപുരം ഭദ്രാസനത്തിന്റെ ചാരിറ്റബിൾ ആൻഡ് എഡ്ജ്യൂക്കേഷണൽ സൊസൈറ്റിയുടെ നിയന്ത്രണത്തിൽ പ്രവർത്തിയ്ക്കുന്ന മാർ ദീയസ്ക്കോറോസ് കോളജ് ഓഫ് ഫാർമസിയ്ക്ക് ഐ. എസ്. ഒ (ISO) അംഗീകാരം ലഭിച്ചു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസാണ് സൊസൈറ്റിയുടെ പ്രസിഡന്റും, കോളജിന്റെ മാനേജരും.



**മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക ചാരിറ്റബിൾ സൊസൈറ്റി ആർദ്രയിൽ അടങ്ങപ്പുറം ചാരിറ്റബിൾ സൊസൈറ്റി ലയിപ്പിച്ചപ്പോൾ, ആർദ്രയ്ക്ക് ലഭിച്ച കെട്ടിടം നവീകരിച്ചതിന്റെ കൂദാശ പരിശുദ്ധ കാതോലിക്കാ ബാവായും എബ്രഹാം മാർ സെറാഫിമും ചേർന്ന് നിർവഹിക്കുന്നു. കോട്ടയം ടൗണിന്റെ ഹൃദയഭാഗത്താണ് ഈ കെട്ടിടം. അടങ്ങപ്പുറം ചാരിറ്റബിൾ സൊസൈറ്റിയുടെ സ്ഥാപകരായ പരേതനായ റിട്ട. എഞ്ചിനിയർ മാത്യുവിന്റെയും, ഭാര്യ പീലുവിന്റെയും ഉടമസ്ഥതയിൽ ആയിരുന്നു ഈ സ്ഥലവും വീടും.**




**കേരളത്തിലെ വേദശാസ്ത്ര സാഹിത്യ സമിതിയുടെ (Theological Literature Council) അദ്ധ്യക്ഷനായി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത (മലങ്കര ഓർത്തഡോക്സ് സഭ, നിരണം ഭദ്രാസനാധിപൻ) തെരഞ്ഞെടുക്കപ്പെട്ടു.**



**ചെങ്ങന്നൂർ ഭദ്രാസനത്തിലെ നെല്ലിക്കൽ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ പ. ദൈവമാതാവിന്റെ ഓർമ്മ പെരുന്നാളും, ദേവാലയത്തിന്റെ 150-ാം സുവർണ്ണ ജൂബിലി സമാപനവും നടന്നു. ജൂബിലി സമാപന സമ്മേളനം ഡോ. മാത്യൂസ് മാർ തീമോത്തിയാസ് ഉദ്ഘാടനം ചെയ്തു.**

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### 1919-നു കൊല്ലം 1095-ാമാണ്ടു വൃശ്ചികം 5-നു മുതലുള്ള ഡയറി ബുക്ക്

1038. കവിയൂർ സ്ലീബാ പള്ളിക്കാർക്കു. അടുത്ത ശനിയാഴ്ച 28-നു അവിടെ എത്തുന്നതാണെന്നു. 1920-നു 1096 തുലാം 24-നു. പരുമല സിമ്മനാരി.

1039. നെടുമ്പ്രോത്തു കീവർച്ചനു. ടി സംഗതിക്കു. ടി തീയതി. ടി സ്ഥലം.

1040. കെ. സി. ഏബ്രഹാമിനു. ടിയാന്റെ അപ്പൻ ... അപ്പോത്തിക്കിരിയുടെ മരണത്തിൽ അനുശോചിച്ചു. ടി തീയതി. ടി സ്ഥലം.

1041. മാരേട്ടു പീലിപ്പോച്ചനു. ... നടത്തിയതു സംബന്ധിച്ചും മറ്റും. 1920-നു 1096 തുലാം 24-നു. പരുമല സിമ്മനാരി.

1042. മട്ടയ്ക്കൽ അലക്സിയോസു കത്തനാർക്ക്. വർത്തമാനങ്ങൾക്കും മറ്റും. 1096 തുലാം 24-നു. പരുമല.

1043. പാലപ്പള്ളിൽ പൗലൂസു കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1044. കൊള്ളന്നൂർ യാക്കോബ് കത്തനാർക്കു. ഉപദേശിയെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1045. കെ. എം. പീലിപ്പോസ് ഇൻസ്പെക്ടർക്കു. തുമ്പമൺ ജി. സ്കറിയാ വാധ്യാരുടെ ശമ്പളത്തെക്കുറിച്ചും മറ്റും. 1096 തുലാം 25-നു. പരുമല.

1048. കറത്തേടത്തു കീവർച്ചനു. പറ്റുവരവു കണക്കോ നോട്ടോ അവിടെ അടച്ചിട്ടുള്ള പണത്തിന്റേതയച്ചുതരണമെന്നും കെട്ടുവള്ളം കെട്ടിക്കുന്നതിനായി 235 രൂപാ അയക്കുന്നുയെന്നും മറ്റും. 1920-നു 1096 തുലാം 27-നു. പരുമല സിമ്മനാരി.

1049. കോട്ടയം ചെറിയപള്ളിക്കാർക്കു. അവിടുത്തെ പണപിരിവു നടത്തുന്നതിൽ മല്പാനെ (മട്ടയ്ക്കൽ) ചുമതലപ്പെടുത്തിയിരിക്കയാണെന്നും എല്ലാവരും കഴിയുംപോലെ ഉത്സാഹിച്ചു പ്രവർത്തിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1050. മട്ടയ്ക്കൽ മല്പാനു. കോട്ടയത്തെ പണപിരിവ് ഉടനെ നടത്തണ്ണെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**1096 തുലാം 28-നു 5 മണിക്കു പരുമല സിമ്മനാരിയിൽ നിന്നും വള്ളം കയറി കറത്താലിൽ എത്തി കുഞ്ഞിന്റെ അമ്മയുടെ അന്ത്യകൂദാശ കഴിഞ്ഞു പുറപ്പെട്ടു 29-നു രാവിലെ കവിയൂർ സ്ലീബാ പള്ളിയിൽ എത്തി.**

1051. പണിക്കരു കത്തനാർക്ക്. വർത്തമാനങ്ങൾക്കും മറ്റും. 1920-നു 1096 തുലാം 30-നു. കവിയൂർ പള്ളി.

1052. പഴയപറമ്പിൽ കുഞ്ഞിനു. നാളെ ഇത്രടം വരണമെന്നു. ടി തീയതി. ടി സ്ഥലം.

1053. കരപ്പെള്ളിൽ കത്തനാർക്കു. പണപിരിവു നടത്തണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1054. ഇലഞ്ഞിക്കൽ പീലിപ്പോച്ചനു. കേസ് അപ്പീൽ കൊടുക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1055. ഔവാനിയോസു മെത്രാച്ചനു. പണപിരിവ് നടത്തണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1056. ചെറിയമഠത്തിൽ കൊച്ചു യാക്കോബു കത്തനാർക്കു. ടിയാന്റെ സെഷൻ കേസിനെ സംബന്ധിച്ചും മറ്റും. 1096 തുലാം 30-നു. കവിയൂർ പള്ളിയിൽ നിന്നും.



**1096 തുലാം 30-നു ഉച്ചയോടു കൂടി ടി പള്ളിയിൽ നിന്നും വള്ളം കയറി കറത്താലിൽ കയറി കൊച്ചുമാമ്മച്ചന്റെയും മറ്റും തള്ളയുടെ ശവസംസ്കാരത്തിൽ സംബന്ധിപ്പാനായി ഉമയാറ്റുകര പള്ളിയിലേക്കു പോയി 4 മണിയോടു കൂടി അടക്കം കഴിച്ചു. തിരിച്ചു രാത്രി 7 മണിക്കു തിരികെ കവിയൂർ സ്ലീബാ പള്ളിയിൽ എത്തി.**

1057. കല്ലൂപ്പാറ പള്ളിക്കാർക്കു. ഈ മാസം 5-നു അവിടെ എത്തുന്നതിലേക്കു ഒരുക്കമുള്ളവരായിരിക്കണമെന്നു. 1920-നു 1096 വൃശ്ചികം ഒന്നിനു. സ്ലീബാ പള്ളി.

1058. അടങ്ങപ്രത്തു പണിക്കർക്കു. മേൽസംഗതി സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1059. എൻ. ഐ. പോത്തനും പി. കെ. വർക്കിക്കും. സണ്ടേസ്കൂൾ പരീക്ഷ നടത്തണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1060. ഒ. എം. ചെറിയാച്ചനു. കല്ലൂപ്പാറ ... ക്കുന്നിൽ വി. മത്തായി എന്നവനു ഒരു ജോലി കൊടുക്കണമെന്നു. 1096 വൃശ്ചികം 2-നു. സ്ലീബാ പള്ളി.

1061. ... കൊച്ചു കത്തനാരച്ചനു. മൂപ്പച്ചന്റെ ദേഹവിയോഗത്തിൽ അനുശോചിക്കുന്നുയെന്നും മറ്റും. 1096 വൃശ്ചികം 5-നു കവിയൂർ പള്ളിയിൽ നിന്നും.

1062. കല്ലറയ്ക്കൽ കുഞ്ചപ്പനു. കല്യാണത്തിനു വരുന്നതിനു കാർ അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**1096-മാണ്ടു വൃശ്ചിക മാസം 5-നു ശനിയാഴ്ച 4 മണിയോടു കൂടി സ്ലീബാ പള്ളിയിൽ നിന്നും പുറപ്പെട്ടു (മഞ്ചൽ വഴി) 5 മണിയോടു കൂടി കല്ലൂപ്പാറ പള്ളിയിൽ എത്തി.**

1063.

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്തായിൽ നിന്ന്

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ എം. പി. വർക്കിയ്ക്കു വാഴ്വ്.

പ്രിയനേ, കഴിഞ്ഞ മാസം 24-നു അയച്ച രജിസ്റ്റർ കത്ത് കവിയൂർ സ്ലീബാ പള്ളിയിൽ വച്ച് നമുക്കു കിട്ടി. കവിയൂർ സ്ലീബാ പള്ളിയിൽ നിന്നും കഴിഞ്ഞ ശനിയാഴ്ച നാം ഈ പള്ളിയിൽ എത്തി താമസിക്കുന്നു. നമ്മുടെ പ്രിയനോടോ നമ്മുടെ പ്രിയപ്പെട്ട ശെമ്മാച്ചന്മാരോടോ നമുക്ക് വിശേഷാൽ യാതൊരു ദ്വേഷ വിചാരത്തിനും ഇടയില്ലെന്നുള്ള പൂർണ്ണബോധത്തോടു കൂടെ ഈ എഴുത്തയച്ചു തന്നതിൽ നമുക്കു വളരെ സന്തോഷമുണ്ട്. നിങ്ങളോടു നമുക്കു യാതൊരു ദ്വേഷവും ഇല്ലെന്നും അതിനു കാരണം ഇല്ലെന്നും മാത്രമല്ലാ, പല സംഗതികളാലോചിക്കുമ്പോൾ നാം നിങ്ങൾക്ക് വളരെ കടപ്പെട്ടവനും കൂടെയാകുന്നു. നാം എന്തെങ്കിലും നിങ്ങളുടെ ഇഷ്ടത്തിനോ അഭിപ്രായത്തിനോ എതിരായി പ്രവർത്തിച്ചു എങ്കിൽ അത് നമ്മുടെ സ്ഥാനസംബന്ധമായ ചുമതലാബോധ്യം ഒന്നുകൊണ്ടു മാത്രമാണ്. ഇത് നമ്മുടെ ചുമതലയിൽ ഉൾപ്പെട്ടതോ ഉൾപ്പെടുത്തേണ്ടിയതോ അല്ലെന്ന് നിങ്ങളിൽ വല്ലവർക്കും അഭിപ്രായമുള്ളപക്ഷം നമ്മുടെ അഭിപ്രായം ആ അഭിപ്രായത്തോട് അനുകൂലിക്കുന്നില്ല. നമ്മുടെ കൊച്ചുമെത്രാച്ചൻ പുസ്തക വില്പന തടഞ്ഞ സമയത്ത് നാം അറിഞ്ഞില്ലെങ്കിലും അല്പം കഴിഞ്ഞപ്പോൾ നാം അറിഞ്ഞതിനാൽ ആ പ്രവൃത്തിയിൽ നമ്മുടെ സംബന്ധം ഉണ്ടായിരുന്നില്ലെന്ന് നാം ഒഴിഞ്ഞു പറയുന്നില്ല. നമ്മുടെ പ്രിയൻ എഴുതി അച്ചടിപ്പിച്ച പുസ്തകത്തിൽ ക്രിസ്തീയ സഭയുടെ തത്വത്തിന് എതിരായി പലതുമുണ്ടെന്ന് നാം ചിലരിൽ നിന്നും കേട്ടതല്ലാതെ നമുക്കതു വായിക്കുന്നതിന് ഇതുവരെ ഇടയായില്ല. ഒരു പുസ്തകം വാങ്ങി വായിക്കുന്നതിന് നമുക്കാഗ്രഹമില്ലാതില്ല. കിട്ടാഞ്ഞതിനാൽ വായിച്ചില്ലെന്നേയുള്ളു. പരുമലെ കൊണ്ടുവന്നതിൽ നിന്ന് ഒന്നു വാങ്ങുന്നതിനാഗ്രഹിച്ചന്വേഷിച്ചപ്പോൾ അത് തിരികെ കൊണ്ടുപൊയ്ക്കളഞ്ഞതായി അറിഞ്ഞു. കുർബാനതക്സാ തർജ്ജമ ഉപയോഗിക്കുന്നതിന് നാം വിരോധിച്ച് കല്പന അയച്ചിട്ടുള്ളതാണ്. അങ്ങിനെയുള്ള പുസ്തകം പരുമല സിമ്മനാരി മുറ്റത്ത് ഞങ്ങൾ മേല്പട്ടക്കാരുടെ എല്ലാവരുടെയും മുമ്പാകെ വച്ചു കൊടിയും നാട്ടിപ്പറപ്പിച്ച് വിൽപ്പാനുത്സാഹിച്ചതിനെ തടഞ്ഞത് ദൈവനീതിപ്രകാരമോ രാജനീതിപ്രകാരമോ സാധുകരിക്കത്തക്കതല്ലാത്തത് എന്തുകൊണ്ടെന്ന് മനസ്സിലാകുന്നില്ല. തടഞ്ഞത് സ്വന്ത മക്കളുടെ പ്രവൃത്തിയെയും സ്ഥലം സ്വന്തവും അല്ലാതിരുന്നുയെങ്കിൽ ഇങ്ങനെ പ്രവർത്തിക്കുമായിരുന്നില്ല. സ്വന്ത മക്കളെന്നു വിശ്വസിച്ചിരിക്കുന്ന കാലത്തോളം അവരിൽ ചില അഭിപ്രായവ്യത്യാസങ്ങളും തന്നിഷ്ടങ്ങളും കാണപ്പെട്ടാലും മക്കളെന്നുള്ള നില വ്യത്യാസപ്പെടുന്നതുവരെ പിതാക്കന്മാർ അവരുടെമേൽ ചില അധികാരങ്ങൾ നടത്താതിരിക്കുന്നതല്ലെന്നു നാം പറഞ്ഞറിയിക്കണമെന്നില്ലല്ലോ. നമ്മുടെ പ്രവൃത്തികളെക്കുറിച്ച് ചോദിക്കുന്ന നമ്മുടെ ആശ്രിതന്മാരോട് എന്നു മാത്രമല്ലാ ശത്രുക്കളോടും നമ്മുടെ മനോസാക്ഷിക്കും അറിവിനും ചേരുന്നവിധത്തിലുള്ള സമാധാനവും ന്യായവും പറയണമെന്നല്ലാതെ അതിൽനിന്ന് ഒഴിഞ്ഞുമാറിക്കളയണം എന്ന് നാം വിചാരിച്ചിട്ടില്ല, വിചാരിക്കുന്നുമില്ല. എന്നാൽ അതുകളെക്കുറിച്ച് വാദപ്രതിവാദം ചെയ്ത് സമ്മതിപ്പിച്ച് പറയിപ്പിക്കുന്നതിനുള്ള ചുമതല നമുക്കുണ്ടെന്നോ അതിനു തക്ക പ്രാപ്തി നമുക്കുണ്ടെന്നോ നാം വിചാരിക്കുന്നില്ല. വാദപ്രതിവാദങ്ങളുടെ ജയാപജയംകൊണ്ട് എല്ലായ്പോഴും സത്യം വെളിപ്പെടുമെന്നോ അതുകൾക്ക് ഹൃദയസമ്മതം വരുത്തുവാൻ ശക്തിയുണ്ടെന്നോ നമുക്കഭിപ്രായമില്ല. അതിനാൽ നമുക്കുണ്ടെന്നു നാം വിചാരിക്കുന്ന നമ്മുടെ ചുമതലപ്രകാരം പറകയും പ്രവർത്തിക്കയും ചെയ്യുന്നതിനല്ലാതെ ആരോടും വാദപ്രതിവാദം ചെയ്യണമെന്ന് നമുക്കാഗ്രഹമില്ല. വി. പാത്രിയർക്കീസു ബാവാ നമ്മെ മുടക്കിയപ്പോൾ നാം അതിനോട് എതൃത്തത് വാദപ്രതിവാദം ചെയ്ത് ജയിക്കാമെന്നോ ബാവായെ സമ്മതിപ്പിക്കാമെന്നോ ഉള്ള ഉദ്ദേശ്യത്തിന്മേലല്ലാ. നമ്മുടെ ഉത്തമ വിശ്വാസപ്രകാരം നമ്മുടെ വി. സഭയുടെ നിയമങ്ങളെ സംബന്ധിച്ചുള്ള നമ്മുടെ അറിവിൻപ്രകാരവും ബാവായുടെ പ്രവൃത്തി ഉത്തമവിശ്വാസത്തോടു കൂടിയതോ നീതീകരിക്കപ്പെടത്തക്കതോ അല്ലാതിരുന്നതിനാലത്രെ. ബാവായുടെ ഈ പ്രവൃത്തി അദ്ദേഹത്തിന് ദൈവത്തിൽ നിന്നു സിദ്ധിച്ച അധികാരം വഴിക്കാണെന്നും അതിനാരോടും ന്യായവാദം ചെയ്യേണ്ടതില്ലെന്നും അദ്ദേഹം പ്രസ്താവിച്ചത് അദ്ദേഹത്തിന്റെ ഉത്തമ വിശ്വാസപ്രകാരമാണെങ്കിൽ അങ്ങനെ കല്പിച്ചതിനെക്കുറിച്ചു നാം അദ്ദേഹത്തെ കുറ്റം പറയുന്നതല്ല.

ആ വിധത്തിലുള്ള ഒരുത്തമ വിശ്വാസം നമ്മുടെ വി. സഭാനിയമങ്ങൾക്കോ നമ്മുടെ ഉത്തമ വിശ്വാസത്തിനോ ചേരാത്തതാകയാലാണ് നാം അതിനോടെതൃത്തത്. നമുക്കിപ്പോൾ 62 വയസ്സു കഴിഞ്ഞിരിക്കുന്നു. ഇപ്പോൾതന്നെ നല്ല സുഖമില്ലാതിരിക്കയാണ്. ഇനി അധികകാലം ജീവിച്ചിരിക്കുമെന്ന് ആശയുമില്ല. ഈ സ്ഥിതിയിലിരിക്കുന്ന നാം നമ്മുടെ വി. സഭയുടെ ക്ഷേമത്തിനും ദൈവതിരുനാമമഹത്വത്തിനും ചേരുന്നതിനെ അല്ലാതെ നമ്മുടെ യശഃചന്ദ്രന് കളങ്കം ഭവിക്കരുതെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഏതെങ്കിലും പ്രവർത്തിക്കയോ മൌനം ദീക്ഷിക്കയോ ചെയ്യുന്നതായാൽ അത് നമുക്ക് മഹാപാപമായിരിക്കുമെന്നുള്ള മനോബോധത്തിന്റെ തള്ളൽ നിമിത്തം വല്ലതും പറകയോ പ്രവർത്തിക്കയോ ചെയ്യുന്നതിൽ വല്ലവർക്കും വല്ല തൃപ്തികേടിനും കാരണം ഉണ്ടാക്കുന്നുണ്ടെങ്കിൽ അതുകളെ ക്ഷമിക്കണമെന്ന് എല്ലാവരോടും അപേക്ഷിക്കാമെന്നല്ലാതെ വേറെ നാം മാർഗ്ഗമൊന്നും കാണുന്നില്ല. നമ്മുടെ വി. സഭയിൽ നാം മുഖാന്തരം കുഴപ്പങ്ങളും അനർത്ഥങ്ങളും ഉണ്ടാകുന്നതിനിടയാകരുതെന്നും നമുക്ക് വളരെ ആഗ്രഹമുണ്ട്. നമ്മുടെ കഴിവുപോലെ അതിലേക്കു നാം ഉത്സാഹിക്കയും സങ്കടത്തോടും ക്ഷമയോടും കൂടെ പലതും സഹിക്കയും ചെയ്യുന്നുണ്ട്. യാതൊരു ദുരുദ്ദേശ്യവും കൂടാതെ പരമാർത്ഥതയിൽ നാം പ്രവർത്തിക്കയോ പറകയോ ചെയ്യുന്ന സംഗതികൾ നിമിത്തം വല്ല കുഴപ്പങ്ങളും ഉണ്ടാകുന്നതായാൽ അത് നമ്മുടെ അറിവുകേടു നിമിത്തമോ ശക്തിക്കുറവു നിമിത്തമോ സംഭവിക്കുന്നതാകകൊണ്ടു അതുകളെ കാരുണ്യവാനായ ദൈവം നമ്മോടു ക്ഷമിക്കുമെന്നു വിശ്വസിക്കയും ക്ഷമിക്കണമെന്നു പ്രാർത്ഥിക്കയും ചെയ്യുന്നു.

നമ്മുടെ കുർബാന തക്സായിൽ പട്ടക്കാരല്ലാതെ ഉള്ളവർ അറിഞ്ഞാൽ ദോഷമോ ആക്ഷേപകരമോ ആയിട്ടുള്ളത് എന്തെങ്കിലും ഉണ്ടെന്ന് നമുക്കഭിപ്രായമില്ല. നമ്മുടെ പുലിക്കോട്ടിൽ ശെമ്മാശനും മറ്റും ഉണ്ടാക്കി തീർത്തിട്ടുള്ള ബഹളത്തിനു തക്കവണ്ണം ഇത് അത്ര അത്യാവശ്യപ്പെട്ടതല്ലെന്നും ഇപ്പോൾ അച്ചടിപ്പിച്ചിരിക്കുന്ന രീതിയിലുള്ള മുഴുവനായ തർജ്ജമയല്ലാ വേണ്ടതെന്നും ഇതു നമ്മുടെ സഭയുടെ തൽക്കാല സ്ഥിതിക്ക് അല്പമെങ്കിലും ദോഷമല്ലാതെ ഗുണകരമായിട്ടുള്ളതല്ലെന്നും തർജ്ജമക്കു യോഗ്യന്മാരല്ലാ തർജ്ജമ ചെയ്തതെന്നും പരിശോധന വേണ്ടവിധത്തിൽ ഉണ്ടായിട്ടില്ലെന്നും മേല്പട്ടക്കാരുടെ അനുവാദത്തോടു കൂടിയല്ലാതെ ഇങ്ങനെയുള്ളത് സഭയിൽ ഉപയോഗിക്കയോ പ്രചരിപ്പിക്കയോ ചെയ്തുകൂടായെന്നും മറ്റുമാണ് നമുക്ക് ഇതിൽ പറവാനുള്ളത്. ഇപ്പോൾ തർജ്ജമ ചെയ്തു അച്ചടിപ്പിച്ചിരിക്കുന്നത് മാർ യാക്കോബിന്റെയും മാർ ദീവന്നാസ്യോസിന്റെയും രണ്ടു ക്രമങ്ങളാണ്. ഈ ക്രമങ്ങൾ രണ്ടും അറിയാൻ വഹിയാത്തവരും തർജ്ജമ ചെയ്തു ചൊല്ലുവാൻ മനസ്സുള്ളപക്ഷം കഴിവില്ലാത്തവരുമായ പട്ടക്കാർ നമ്മുടെ സഭയിൽ ഇപ്പോൾ ചുരുക്കമെന്നല്ല ഇല്ലെന്നു തന്നെയാണ് നമ്മുടെ അറിവ്. ഉണ്ടെന്നു വന്നാൽ തന്നെയും നാനൂറിൽ ചിലാനം പട്ടക്കാരിൽ മൂന്നോ നാലോ പേരിൽ അധികം കാണുകയില്ല. കുർബാനയിലുള്ള പട്ടക്കാരുടെ രഹസ്യധ്യാനങ്ങൾ കൂടെ തർജ്ജമ ചെയ്ത് ചേർത്തിരിക്കുന്നത് അതാത് സമയത്ത് ജനങ്ങൾക്കു ചൊല്ലുവാനും ധ്യാനിപ്പാനും ഉള്ള ഭാഗങ്ങളിൽ നിന്ന് അവരുടെ ശ്രദ്ധയെ മാറ്റികളയുന്നതിന് കാരണമാക്കിത്തീർക്കുമെന്നല്ലാതെ അതുകൊണ്ട് വിശേഷാൽ പ്രയോജനം ഒന്നുമുണ്ടാകുന്നതല്ല. ജനങ്ങൾക്കിങ്ങനെ ഉള്ള സംഗതികളിൽ അറിവു കൊടുക്കുന്നതിന് ഇതുപയോഗിയ്ക്കുമല്ലോ എന്നു പറയാമായിരിക്കാം. അവർക്ക് അറിവുകൊടുക്കണമെന്നുള്ള ഉദ്ദേശ്യമാണെങ്കിൽ ഇതുകളെ സംബന്ധിച്ച് വ്യാഖ്യാനപുസ്തകങ്ങൾ ഉണ്ടാക്കി പ്രചരിപ്പിക്കയാണ് വേണ്ടിയത്. സുറിയാനി ഭാഷ ഇപ്പോൾ നമ്മുടെ സഭയിൽ മായാതെ കിടക്കുന്നത് സുറിയാനി പഠിച്ചെങ്കിൽ മാത്രമേ പട്ടക്കാർക്കു കത്തനാർപട്ടം കിട്ടുകയുള്ളു എന്നുള്ള ഏക കാരണം കൊണ്ടു മാത്രമാണ്. കൂദാശകളൊക്കെയും മുഴുവനായി തർജ്ജമ ചെയ്ത് അച്ചടിപ്പിക്കയെന്നു വന്നാൽ സുറിയാനി ഭാഷ ആവശ്യമില്ലാതായി തീരുന്നതും സുറിയാനിഭാഷാ ജ്ഞാനം അശേഷവും ഇല്ലാത്തവർക്കുകൂടെ പട്ടം കൊടുക്കാവുന്നതും കൊടുക്കേണ്ടിയതും കൊടുക്കപ്പെടാൻ നിർബന്ധിക്കുന്നതുമാണ്. ഇതിനു പരിഹാരം സുറിയാനിഭാഷ പഠിക്കാത്തവർക്കു പട്ടം

കൊടുക്കുന്നതല്ലെന്നു വച്ചാൽ മതിയാകയില്ലായോ എന്നു ചോദിച്ചേക്കാം. ഇപ്പോഴത്തെ സ്ഥിതിയിലുള്ള നിർബന്ധം ഉണ്ടായിരുന്നിട്ടും പട്ടക്കാർക്കു സുറിയാനി അറിവാൻ പാടില്ലയെന്ന് ബഹളം കൂട്ടുന്ന ഇക്കാലത്ത് ഇങ്ങനെ ഒരു നിയമം നിശ്ചയിച്ചാൽ ആ നിയമം നടപ്പിൽ വരുത്തുവാൻ പ്രയാസമാണ്. കക്ഷിതർക്കവും മത്സരവുമുള്ള ഇക്കാലത്തു അശ്ശേഷവും സാധിക്കുന്നതല്ലെന്ന് നാം പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ.

ഇത് തർജ്ജമ ചെയ്തത് ആരാണെന്നറിവാൻ നാം വളരെ പ്രയാസപ്പെട്ടുവെങ്കിലും അതു നമ്മെ അറിയിച്ചുതന്നില്ല. പണിക്കരു കത്തനാരച്ചൻ സെറാമ്പൂരിൽ വച്ച് ചിലരെ തക്സാ പഠിപ്പിച്ചപ്പോൾ ചെയ്തുകൊടുത്ത Correction ആണു ഇതിനടിസ്ഥാന തർജ്ജമയെന്നു പറയുന്നതായി അവസാനം കേട്ടു. അതിനെ മുഴുവനായി നാം വിശ്വസിക്കുന്നില്ല. Correction തർജ്ജമയും അച്ചടിപ്പിച്ചു സഭയിൽ ഉപയോഗിപ്പാൻ തക്കവണ്ണം മതിയാകുന്നതല്ലെന്നു പണിക്കരു കത്തനാരച്ചൻ തന്നെ പരസ്യം ചെയ്കയുണ്ടായി. തർജ്ജമയ്ക്കേർപ്പെടുന്നവർ അതിലേക്കു യോഗ്യന്മാരും അവർ അതിനു ചുമതലക്കാരെന്നുള്ള നിലയിൽ മനസ്സിരുത്തി പ്രവർത്തിക്കേണ്ടിയവരുമാകുന്നു. അങ്ങനെയുള്ള തർജ്ജമക്കാരല്ല ഇതു തർജ്ജമ ചെയ്തതെന്നാണ് നമ്മുടെ അറിവ്. നമ്മുടെ പുലിക്കോട്ടിൽ ശെമ്മാശന് സുറിയാനി ഭാഷ അറിവാൻ പാടില്ലാ. അതു പഠിക്കണമെന്നു അയാൾക്കാഗ്രഹമോ താല്പര്യമോ ഉള്ളതായും അറിവില്ല. നമ്മുടെ പത്രോസു ചെമ്മാച്ചന് പഠിപ്പാനാഗ്രഹമുണ്ടോ ഇല്ലയോ അറിയുന്നില്ല. ഇപ്പോൾ സുറിയാനി ഭാഷയിൽ ആവശ്യപ്പെട്ട അറിവ് അയാൾക്കില്ലെന്നുള്ളതു തീർച്ചയാണ്. ഇംഗ്ലീഷു പഠിത്വക്കാരായ ശെമ്മാശന്മാരിലാർക്കും തന്നെ സുറിയാനി ഭാഷ നന്നായി പഠിക്കണമെന്നുള്ള ആഗ്രഹം കാണുന്നില്ല. സുറിയാനിഭാഷ പഠിച്ചിട്ടില്ലാത്തവരും പഠിക്കണമെന്നാഗ്രഹമില്ലാത്തവരുമായവർ ഈ സംഗതിയിൽ ഇത്ര ബഹളം കൂട്ടുന്നത് മേലാൽ ഉണ്ടാകുന്ന പട്ടക്കാർ, തങ്ങളെപ്പോലെ സുറിയാനി അറിവാൻ പാടില്ലാത്തവർ ആയാലും മതിയാകും എന്നുള്ള ഒരു ബോദ്ധ്യം സഭാംഗങ്ങളുടെ ഇടയിൽ ഉണ്ടാക്കി സുറിയാനി ഭാഷാജ്ഞാനം നമ്മുടെ സഭയിൽ നിന്ന് നിർമ്മൂലമാക്കണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടിയല്ലയോ ഇതിൽ ഇത്ര വളരെ ബഹളം കൂട്ടുന്നതെന്ന് നമുക്ക് സംശയം ഇല്ലാതില്ല. വി. കുർബ്ബാനയെ സംബന്ധിച്ചും മറ്റും വി. പിതാക്കന്മാർ എഴുതിയിട്ടുള്ള പുസ്തകങ്ങളെ വായിച്ചറിഞ്ഞ് മനസ്സിലാക്കുവാൻ ശക്തിയുള്ളവരാണ് ഇങ്ങനെയുള്ള തർജ്ജമ ചുമതലപ്പെട്ടു നടത്തേണ്ടിയത്. മേല്പറഞ്ഞവർക്ക് അങ്ങിനെയുള്ള അറിവില്ലെന്നു മാത്രമല്ല കുർബ്ബാനയിലെ കർമ്മങ്ങൾ തങ്ങൾ തന്നെ ചെയ്തു പരിചയിച്ചിട്ടില്ലാത്തവരും അതിനെക്കുറിച്ച് അല്പംപോലും അറിവില്ലാത്തവരും ആകുന്നു. വി. കുർബ്ബാനയിലെ പ്രാർത്ഥനകളേക്കാൾ പ്രധാനമേറിയത് അതിലെ കർമ്മങ്ങളാണെന്നും വി. കുർബ്ബാന ഒരു ബലിയാണെന്നും പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാണ്. യാതൊരറിവും ഇല്ലാത്ത കുട്ടികൾക്കു കൂടിയും വി. കുർബ്ബാന നാം കൊടുക്കുന്നുണ്ട്. അവരുടെ ധ്യാനശക്തി കൊണ്ടോ പ്രാർത്ഥനഭക്തികൊണ്ടോ അല്ല അതവർക്കു ഫലിക്കുന്നത്. ധ്യാനങ്ങളും പ്രാർത്ഥനകളും വേറെ സമയങ്ങളിലും കഴിക്കാവുന്നതാണ്. കുർബ്ബാനയുടെ ശക്തിയും മഹിമയും ഫലവും സ്ഥിതിചെയ്യുന്നതു അതിലെ പ്രാർത്ഥനകളും ധ്യാനങ്ങളും മനസ്സിൽ ഗ്രഹിച്ചു നടത്തുകയെന്നുള്ളതിൽ അല്ല. അതാവശ്യമില്ലെന്നല്ല നാം പറയുന്നത്. അതുംകൂടെ ഉണ്ടായിരിക്കുന്നത് നല്ലതാണ്. എങ്കിലും അതിനെ സ്ഥാപിച്ച ആളിലും ആ സ്ഥാപനയിലും ഉള്ള വിശ്വാസം, ഭക്തി മുതലായവയിലാണ് പ്രധാനമായി സ്ഥിതി ചെയ്യുന്നത്. ഈ ഉദ്ദേശ്യം അറിയാതെയും മനസ്സിലാക്കാതെയും വല്ല പദങ്ങളും സാധാരണ പദങ്ങളായി വിചാരിച്ച് നല്ല മലയാളത്തിൽ ഏതെങ്കിലും ഒരർത്ഥത്തിൽ തർജ്ജമ ചെയ്യുന്നതായാൽ അത് മഹാപാപവും പാതകവുമാണ്. നമ്മുടെ പുലിക്കോട്ടിൽ ശെമ്മാച്ചനോടും തർജ്ജമയെക്കുറിച്ചു നാം പറഞ്ഞിട്ടുള്ള ഗുണദോഷം നിങ്ങളും കൂടെ സുറിയാനി നന്നായി പഠിച്ചതിന്റെ ശേഷം ഇതിലേക്കുത്സാഹിപ്പിൻ എന്നാണ്. അതിനാഗ്രഹവും ക്ഷമയുമില്ലാതെ മറ്റു വല്ലവരെയുംകൊണ്ട് വല്ല വിധത്തിലും ഇത് നിവർത്തിക്കണമെന്നു വിചാരിച്ച് ബഹളം കൂട്ടി പ്രവർത്തിപ്പാൻ തക്ക അത്യാവശ്യപ്പെട്ട ഒന്നല്ല ഇതെന്നത്രെ നമ്മുടെ അഭിപ്രായം.

നമ്മുടെ സഭയിൽ യോജിപ്പുണ്ടാക്കുവാൻ സാധിക്കുമെങ്കിൽ അത് സാധിച്ചതിന്റെ ശേഷം ഇങ്ങനെ ഉള്ളതിലേക്കുത്സാഹിക്കുന്നത് കുറെക്കൂടെ നന്നായിരിക്കും. ഈ സംഗതിയിൽ നമ്മുടെ ശെമ്മാച്ചന്മാരുടെ അഭിപ്രായത്തോട് അധികമാളുകളും യോജിച്ചിരിക്കയാണെന്ന് നിങ്ങളിൽ വല്ലവർക്കും അഭിപ്രായമുണ്ടെങ്കിൽ അതു തെറ്റായ അഭിപ്രായമാണ്. ഇപ്പോൾ നമ്മുടെ സഭയിൽ നമ്മുടെ ഭാഗത്ത് നാലു മേല്പട്ടക്കാരും നമ്മുടെ എതൃഭാഗത്തു മൂന്നു മേല്പട്ടക്കാരും നമ്മുടെ മലയാളത്തുള്ളവരിൽ ഒരു മേല്പട്ടക്കാരൻ പോലും നമ്മുടെ ശെമ്മാച്ചന്മാരുടെ അഭിപ്രായത്തോടു യോജിക്കുന്നില്ല. യോജിക്കുന്നില്ലെന്നു മാത്രമല്ല ഇതിനെതിരഭിപ്രായക്കാരുമാണ്. ഈ സംഗതിയിൽ ജനങ്ങളുടെ അഭിപ്രായത്തെക്കുറിച്ച് നാം അന്വേഷിച്ചില്ല. പരിഷ്ക്കാരം എന്നു വച്ചാൽ ഇങ്ങനെയുള്ളതാണെന്നു ഭ്രമിച്ച് പരിഷ്ക്കാരികളെന്നു പേരുകേട്ടാൽ കൊള്ളാമെന്നാഗ്രഹിക്കുന്ന ചുരുക്കം ചില പട്ടക്കാരും ജനങ്ങളും അല്ലാതെ കുർബ്ബാന മുതലായ വി. കൂദാശകളെ സംബന്ധിച്ച് ഭക്തിയുള്ളവരോ ഭക്തിയുള്ളവരെന്നു ഭാവിക്കുന്നവരോ ആയ എല്ലാവരും ഇതിൽ എതിരഭിപ്രായക്കാരാണ്. പണിക്കരു കത്തനാരച്ചൻ ഈ തർജ്ജമ പരിശോധിച്ചു എന്നുള്ള നമ്മുടെ പ്രിയന്റെ അറിവ് ഒത്തതല്ല. അയാൾ പരിശോധിച്ചിട്ടില്ല. മട്ടയ്ക്കൽ മല്പാൻ പരിശോധിച്ചു എന്നു പറയുന്നുണ്ട്. അയാളും വേണ്ടവിധത്തിൽ പരിശോധിച്ചിട്ടില്ലെന്നു അയാളിൽ നിന്നു തന്നെ നമുക്കു മനസ്സിലായിട്ടുണ്ട്. സ്നേഹിതന്മാർ എഴുതി അയക്കുമ്പോൾ അവരെ പ്രീതിപ്പെടുത്തുന്നതിനു വേണ്ടി വല്ലതും ചെയ്യുന്നതുപോലെ ഇതിന്റെ പരിശോധകന്മാരും പരിശോധിച്ചു എന്നു വരുത്തിയെന്നല്ലാതെ അവരിലാരും മനസ്സിരുത്തി നോക്കുകയോ പരിശോധിക്കുകയോ

**ലാവണ്യദർശനം**

# സ്നേഹവും സഹവർത്തിത്തവുമാണ് പുലരേണ്ടത്

## ഡെറിൻ രാജു

John Steinbeck ന്റെ ഒരു പ്രസ്താവനയുണ്ട്: “All war is a symptom of man's failure as a thinking animal.”

കൃത്യമാണത്.

ചിന്തിക്കാനും പരിഹാരം കാണുവാനും സാധിക്കുന്ന മനുഷ്യന് എങ്ങനെയാണ് യുദ്ധം ചെയ്യുവാൻ സാധിക്കുന്നത്? എന്താണതിന്റെ ആവശ്യം? അനാഥരെയും അംഗഹീനരെയും സൃഷ്ടിക്കുന്ന ഒരു യുദ്ധത്തിൽ എന്ത് അളവുകോലാണ് വിജയം നിർണയികുന്നത്?

ഒരു ഭാഗത്ത് മാത്രം ആൾനാശം വരുത്തിയ ഒരു യുദ്ധവും ചരിത്രത്തിലില്ല. ഓരോ യുദ്ധത്തിന്റെയും അവസാനം ബാക്കിയാവുന്നത് വേദനയും ദുരിതവും തീരാത്ത കണ്ണുനീരും മാത്രമാണ്. പ്രതീക്ഷയാകണം നമ്മുടെ മുമ്പിൽ നിൽക്കേണ്ടത്. പ്രതീക്ഷാനിർഭരമായ ഒരു ലോകത്തെയാകണം നമ്മുടെ കുട്ടികൾ കണ്ട് ഉണരേണ്ടത്. യുദ്ധം സൃഷ്ടിക്കുന്ന പ്രതിസന്ധികളാകരുത് നമ്മുടെ കുട്ടികൾ കണ്ട് വളരേണ്ടത്. കബന്ധങ്ങളുടെ നടുവിൽ അലമുറയിടുന്ന ഗാന്ധാരിയെ കാട്ടിത്തന്ന വ്യാസൻ സഹസ്രാബ്ദങ്ങൾക്ക് മുമ്പ് ആ കെടുതികൾ നമ്മെ ബോദ്ധ്യപ്പെടുത്തിയതാണ്.

യുദ്ധം ഒരിക്കലും ഒരു പരിഹാരമാർഗമല്ല. കുഞ്ഞുങ്ങളോളം യുദ്ധമുറിവേല്പ്പിക്കുന്നവർ ഇല്ല. തങ്ങൾ എന്തിനു കൊല ചെയ്യപ്പെട്ടു എന്ന് അറിയാതെ മരിച്ചു വീഴുന്ന ഓരോ കുഞ്ഞും മനുഷ്യകുലത്തിന്റെ തന്നെ ശാപമാണ്. അനാഥരാക്കപ്പെടുന്ന ഓരോ ബാല്യങ്ങളും മനുഷ്യരാശിയുടെ തന്നെ ബാധ്യതയും വേദനയുമാണ്.

സ്നേഹവും സഹവർത്തിത്തവുമാണ് പുലരേണ്ടത്. അസ്തമയത്തിനപ്പുറം ഉദയവും ഇരുട്ടിനപ്പുറം വെളിച്ചവുമുണ്ടെന്ന സനാതന സത്യവും പ്രതീക്ഷയുമല്ലെ നമ്മെ ഭരിക്കേണ്ടത്. പരിഹരിക്കാനാകാത്ത ഒരു പ്രശ്നവും സൃഷ്ടിക്കാൻ മനുഷ്യനാകില്ല എന്നും അത് പരിഹരിക്കുന്നത് ആളുകളെ ഇല്ലാതാക്കിയല്ലായെന്നും ഏതു മനുഷ്യനും പഠിക്കേണ്ട പ്രാഥമിക പാഠമാണ്.

ചെയ്തിട്ടില്ല. നമ്മുടെ ഭാഗത്തെ മല്പാന്മാർക്കെന്നല്ലാ എതിർഭാഗത്തെ മല്പാന്മാർക്കും ഈ രീതിയിലുള്ള തർജ്ജമയും പ്രസിദ്ധീകരണവും അശേഷവും രുചിച്ചിട്ടില്ല എന്ന് നമ്മുടെ ശെമ്മാച്ചന്മാർക്കു അവർ കൊടുത്തിട്ടുള്ള മറുപടി മൂലം മനസ്സിലാക്കാവുന്നതാണ്.

ഈ തർജ്ജമയെ സംബന്ധിച്ചും പ്രസിദ്ധീകരണത്തെക്കുറിച്ചും നമ്മുടെ അറിവും അഭിപ്രായവും ഈ വിധത്തിലിരിക്കുമ്പോൾ നാം അനുവദിച്ചു കല്പന കൊടുത്തിട്ടില്ലെന്നോ വിരോധിച്ചു കല്പന അയച്ചു എന്നോ ആരെങ്കിലും നമ്മെക്കുറിച്ചു കുറ്റം പറഞ്ഞു സഭയിൽ വിരുദ്ധങ്ങളും കുഴപ്പങ്ങളും ഉണ്ടാക്കുന്നതായാൽ ദൈവം അവരോട് ക്ഷമിക്കട്ടെ എന്നും വി. സഭയുടെ നാഥൻ തന്റെ സഭയെ വിരുദ്ധങ്ങളും കുഴപ്പങ്ങളും കൂടാതെ പരിപാലിച്ചു കൊള്ളട്ടെയെന്നും അല്ലാതെ നാം എന്തു പറയേണ്ടു. സഹോദരന്മാരായ മേല്പട്ടക്കാരും നമ്മുടെ സഭയിലുള്ള ഇപ്പോഴത്തെ എല്ലാ മല്പാന്മാരും പട്ടക്കാരും അനേകായിരം ജനങ്ങളും എതൃക്കുന്നതും അവർക്കനുകൂലാഭിപ്രായമില്ലാത്തതുമായ ഒരു സംഗതി നമുക്കനുകൂലാഭിപ്രായമുണ്ടായിരുന്നാലും നാം ചെയ്യരുതാത്തതാണ്. നമ്മുടെ അഭിപ്രായം അവരുടേതിനോട് യോജിച്ചിരിക്കുന്ന സ്ഥിതിക്ക് എത്രയധികമെന്ന് നാം പറയണമെന്നില്ലല്ലോ.

ക്രിസ്തുമതം, എന്ന പുസ്തകത്തെക്കുറിച്ച് അതു വായിച്ചു നോക്കുന്നതിനു മുമ്പ് ഇപ്പോൾ നാം യാതൊരഭിപ്രായവും പറയുന്നില്ല. കേൾവിയെ അടിസ്ഥാനപ്പെടുത്തി പറയുന്നതും പ്രവർത്തിക്കുന്നതും ചേർച്ചയല്ലല്ലോ. ആ പുസ്തകത്തിന്റെ വില്പനയെയും നമ്മുടെ കൊച്ചുമെത്രാച്ചൻ അറിഞ്ഞുകൊണ്ടു തടയുകയാണോ ചെയ്തത് അതോ മറ്റേതു തടഞ്ഞപ്പോൾ വില്പനക്കാരൻ ഒന്നാകയാൽ ഇതുംകൂടെ ഉൾപ്പെട്ടു പോയതാണോയെന്ന് നമ്മുടെ കൊച്ചുമെത്രാച്ചനോട് നാം പ്രത്യേകം ചോദിച്ചറിയുന്നതിന് ഇടയായില്ല. ആ പുസ്തകത്തെക്കുറിച്ചുള്ള കേൾവിയും നന്നല്ലെന്ന് മുൻ നാം പറഞ്ഞിട്ടുള്ളതിനാൽ നമ്മുടെ സഹോദരന്റെ പ്രവൃത്തിയെക്കുറിച്ച് ഇപ്പോൾ നാം യാതൊന്നും പറയുന്നില്ല. തത്വശാസ്ത്രം, ചരിത്രം മുതലായ അന്യന്മാരുടെ പുസ്തകങ്ങൾ നാം വായിച്ചിട്ടില്ല. അവയെക്കുറിച്ച് നമുക്കറിവുമില്ല. വായിച്ചറിവാൻ തക്കവണ്ണം ഇംഗ്ലീഷു പരിജ്ഞാനവും ഇല്ല. "പുറത്തുള്ളവരെ വിധിപ്പാൻ നമുക്കെന്തു. അവരെ ദൈവം വിധിച്ചുകൊള്ളട്ടെ." ഇംഗ്ലീഷു പരിജ്ഞാനവും ഇതുകളെക്കുറിച്ചറിവും ഉള്ള മെത്രാന്മാരെ മേലാൽ നിയമിക്കുന്നത് വളരെ നന്നായിരിയ്ക്കും. അവർ അവരുടെ അറിവും ഇഷ്ടവും പോലെ ഇങ്ങനെയുള്ള പുസ്തകങ്ങളെക്കുറിച്ച് എന്തെങ്കിലും വിധിക്കയോ വിധിക്കാതിരിക്കയോ ചെയ്തുകൊള്ളട്ടെ. പരിഷ്ക്കാരങ്ങൾ വർദ്ധിച്ചുവരുന്ന കാലത്ത് പരിഷ്ക്കാരികളായ മെത്രാന്മാരെ തന്നെയാണ് നിയമിക്കേണ്ടത്. പുതിയ വീഞ്ഞ് പഴയ തോൽക്കുടത്തിൽ ഒഴിച്ചുവയ്ക്കപ്പെടാവുന്നതല്ലല്ലോ. ഇത് നാം ആക്ഷേപമായിട്ടു പറകയാണെന്നു വിചാരിക്കരുത്. ഇംഗ്ലീഷ് പഠിത്വവും മറ്റുമുള്ള പരിഷ്ക്കാരികളായ മെത്രാന്മാർ ഉള്ള പക്ഷം പരിഷ്ക്കാരികൾ അനാവശ്യ പരിഷ്ക്കാരങ്ങൾ കൊണ്ടുവരുമ്പോൾ മെത്രാന്മാർ അതുകളെ തടയുന്നതായാൽ ആ തടസ്സത്തെയും ഒരു പരിഷ്ക്കാരമായിട്ടു മാത്രം ഗണിക്കുന്നതും ആ വിധത്തിൽ അനാവശ്യ പരിഷ്ക്കാരങ്ങളെ തടയുന്നതിന് മെത്രാന്മാർക്ക് പ്രയാസം കൂടാതെ സാധിക്കാവുന്നതുമാണ്. 16-ാം ശതാബ്ദത്തിലെ മദ്ധ്യയൂറോപ്പിലെ സഭാസംബന്ധമായ പരിഷ്ക്കാരങ്ങളിൽ മിക്കവാറും അപരിഷ്കൃതമാണെന്ന് ഇപ്പോഴത്തെ പരിഷ്ക്കാരികളിൽ പലരും പറയുന്നതായി നാം കേട്ടിട്ടുണ്ട്. അതിനാൽ പരിഷ്ക്കാരം എന്നു പേരു പറയുന്നതെല്ലാം നല്ല പരിഷ്ക്കാരമാണെന്ന് നമ്മുടെ പ്രിയൻ അഭിപ്രായപ്പെടുകയില്ലെന്ന് നാം വിശ്വസിക്കുന്നു.

നമ്മുടെ ഏതാനും പ്രവൃത്തികൾ നമ്മുടെ പ്രിയനെ സംശയിപ്പിക്കുന്നതായി കാണുന്നു. അവയിലൊന്ന് തക്സാ തർജ്ജമയെ സംബന്ധിച്ചുള്ളതാണല്ലോ. നമ്മുടെ പ്രിയനെ സംശയിപ്പിച്ച ശേഷം പ്രവൃത്തികൾ എന്തെല്ലാമാണെന്നറിയിച്ചു തരണമെന്ന് നമുക്കപേക്ഷയുണ്ട്. അറിഞ്ഞിരുന്നാൽ സമാധാനം പറയാനുള്ളതിന് സമാധാനം പറയാമല്ലോയെന്നും അല്ലാത്തവ മേലാൽ ആ വിധം പ്രവർത്തിയ്ക്കാതിരിപ്പാൻ കരുതിക്കൊള്ളാമല്ലോയെന്നും വിചാരിച്ചു അവകൾ അറിയിച്ചുതരണമെന്ന് പറയുന്നതല്ലാതെ നാം ന്യായവിരുദ്ധമായി യാതൊന്നും പ്രവർത്തിച്ചു കാണുകയില്ലെന്നുള്ള അഭിപ്രായത്തിൽ ഇങ്ങനെ നാം ആവശ്യപ്പെടുന്നതല്ല. നമ്മേ സംബന്ധിച്ച് നാം സ്വേച്ഛാപ്രഭുത്വക്കാരനാണെന്നു നമ്മുടെ ശത്രുക്കളായ സി. ജെ. കുര്യൻ മുതലായവർ കരുതിക്കൂട്ടി പറഞ്ഞു പരത്തുന്നതിനെ നമ്മുടെ പ്രിയൻ മുതൽപേരും എടുത്തു പറയുന്നതിനിടയായതിൽ നമുക്ക് വാസ്തവമായ മനസ്താപമുണ്ട്. ഇരുഭാഗത്തെയും മേല്പട്ടക്കാരും മല്പാന്മാരും പട്ടക്കാരും അനേകായിരം ജനങ്ങളും ഒന്നുപോലെ അനുകൂലിക്കാത്തതായ ഒരു പ്രവൃത്തിയെ ഏതാനും ആളുകളുടെ അപേക്ഷയനുസരിച്ച് നാം അനുകൂലിക്കാതിരിക്കുന്നത് സ്വേച്ഛാപ്രഭുത്വമാണോ, അതിനെതിരാണോയെന്ന് നമ്മുടെ പ്രിയൻ തന്നെ ആലോചിച്ചാൽ നമ്മെ സംബന്ധിച്ചുള്ള അപവാദം എങ്ങനെയുള്ളതെന്ന് അറിയാവുന്നതാണ്. ഓരോരുത്തരുടെ ഇഷ്ടത്തിനോ ഏതാനും ആളുകളുടെ ഇഷ്ടത്തിനോ വഴിപ്പെട്ടു അവരെ പ്രസാദിപ്പിയ്ക്കുന്നതിനുവേണ്ടി സുന്നഹദോസുകൾക്കും സുന്നഹദോസുകളുടെ നിശ്ചയങ്ങൾക്കും എതിരു പ്രവർത്തിക്കുന്നത് സ്വേച്ഛാപ്രഭുത്വമെന്നാണ് നമ്മുടെ ബലഹീനമായ അഭിപ്രായം. സുന്നഹദോസുകൾക്കും സുന്നഹദോസുകളുടെ നിശ്ചയങ്ങൾക്കും കീഴ്പെട്ടു നിയമാനുസരണം ഭരിക്കുന്നതിനിടയാകണമെന്നുള്ള നമ്മുടെ മുറവിളിയെ ആരും വകവെയ്ക്കാതെ "സിറിയൻ ചർച്ച്" മൂലവും മറ്റും നമ്മെ ആക്ഷേപിയ്ക്കയും ഇല്ലാത്ത അപവാദങ്ങൾ പുറപ്പെടുവിയ്ക്കയും മറ്റും ചെയ്യുന്നവർ അങ്ങിനെ ചെയ്യുന്നതിൽ സങ്കടപ്പെടുകയല്ലാതെ എന്തു നാം പറയേണ്ടു. ശത്രുക്കൾ തന്നെയും നമ്മോടു ചോദിക്കയോ നമ്മുടെ പേർക്കു എഴുതി അയയ്ക്കയോ ചെയ്യുന്ന സകലത്തിനും നാം മറുപടി പറകയും എഴുതി അയയ്ക്കയും ചെയ്യുക പതിവാണ്. അങ്ങിനെയിരിക്കെ നമ്മുടെ പ്രിയന്റെ എഴുത്തിനെ അഗണ്യമാക്കി മറുപടി അയയ്ക്കാതിരുന്നേക്കുമോയെന്നു സംശയിച്ചത് നമ്മുടെ ശെമ്മാച്ചന്മാർ ഇനി എഴുതി അയച്ചാൽ നാം മറുപടി അയയ്ക്കുന്നതല്ലെന്ന് അവരെ നാം അറിയിച്ചതുകൊണ്ടായിരിക്കുമെന്നു ഊഹിക്കുന്നു. അവരോടു നാം പലപ്പോഴും ഗുണദോഷിക്കയും അവരുടെപേർക്ക് എഴുതിയയ്ക്കയും ചെയ്തിട്ടും അവർ അതുകളെ വകവയ്ക്കാതെ പ്രവർത്തിച്ചതുകൊണ്ടാണ് നാം അങ്ങിനെ ചെയ്തത്.

പ്രിയനെ, നമുക്കു വല്ല ഇഷ്ടന്മാരുമുണ്ടെങ്കിൽ നമ്മുടെ പ്രിയൻ മുതലായ ഏതാനും ആളുകളേക്കാൾ ഇഷ്ടന്മാർ ആരാണ് നമുക്കുള്ളത്. നാം സ്വേച്ഛാപ്രഭുത്വക്കാരനാണെങ്കിൽ നമ്മുടെ ഇഷ്ടന്മാരായവരുടെ ആഗ്രഹങ്ങളെ നിവർത്തിക്കുന്നതിനുവേണ്ടി നമ്മുടെ സ്വേച്ഛാപ്രഭുത്വത്തെ നാം ഉപയോഗിയ്ക്കയല്ലയോ വേണ്ടത്. ഇപ്പോഴത്തെ കക്ഷിവാദത്തിൽ വടക്ക് നിങ്ങളുടെ കുഡുംബക്കാരെപ്പോലെ ഉപദ്രവങ്ങൾ സഹിച്ചവർ വേറെ ആരും ഇല്ല. അങ്ങിനെയുള്ള ഒരു കുടുംബത്തിലെ അംഗമായ നമ്മുടെ പത്രോസു ശെമ്മാശന്റെയും നമ്മുടെ മുൻഗാമിയുടെ ഭവനക്കാരും നമുക്കുവേണ്ടി യുദ്ധം ചെയ്യുന്നവരുമായ പുലിക്കോട്ടിൽ കുഡുംബത്തിലെ ഒരംഗമായ നമ്മുടെ യൗസേഫ് ശെമ്മാശന്റെയും അപേക്ഷയ്ക്ക് നാം അനുകൂലിക്കാതിരുന്നതുകൊണ്ട് തന്നെ നമ്മെക്കുറിച്ചുള്ള അപവാദത്തിന്റെ സത്യം മനസ്സിലാക്കാവുന്നതാണ്. നമ്മെക്കുറിച്ചു അപവാദം പറയുന്നവർ നാം സ്വേഛാനുസരണം ഇന്നയിന്നതു പ്രവർത്തിച്ചു എന്ന് വെളിപ്പെടുത്തിപ്പറഞ്ഞു നമ്മെ മനസ്സിലാക്കുന്നവരെ നമ്മുടെ ശത്രുക്കളായിട്ടല്ല നമ്മുടെ സ്നേഹിതന്മാരായിട്ടാണ് നാം എണ്ണുന്നതും എണ്ണേണ്ടതും. അതിനാൽ നമ്മുടെ പ്രിയൻ വല്ലതും അറിഞ്ഞിട്ടുണ്ടെങ്കിൽ അതുകളെ മനസ്സിലാക്കിത്തരണമെന്ന് രണ്ടാമതും സ്നേഹം മൂലം നാം നിർബ്ബന്ധിക്കുന്നു.

സഭാഭരണത്തിനുള്ള നിയമങ്ങൾ എഴുതി രേഖപ്പെടുത്തുന്നതിൽ ചിലർക്കൊക്കെ ഒരു പുതിയ സഭയുണ്ടാക്കി തങ്ങളുടെ ഇഷ്ടംപോലെയുള്ള നിയമങ്ങൾ ഏർപ്പെടുത്തുന്നതിനാഗ്രഹമുള്ളവർ നാം അതുകൾക്കനുകൂലിക്കാതിരുന്നേക്കുമെന്നുള്ള സംശയത്താൽ ഇങ്ങനെയുള്ള അപവാദങ്ങൾ മുമ്പുകൂട്ടി നമ്മെക്കുറിച്ചു പ്രസിദ്ധപ്പെടുത്തിയാൽ ഭയപ്പെട്ടിട്ടെങ്കിലും നാം അവരുടെ ഇഷ്ടത്തിന് വഴിപ്പെടുമെന്നുള്ള വിചാരം മൂലം ഇങ്ങനെ ചെയ്യുന്നു എന്നാണ് നമുക്കുള്ള അഭിപ്രായം. ഭരണത്തിനു നമുക്ക് വല്ല കൊതിയോ ആഗ്രഹമോ ഉണ്ടായിരുന്നു എങ്കിൽ അതിപ്പോൾ അശേഷം തീർന്നിരിക്കയാണ്. ഒഴിഞ്ഞിരിക്കുന്നതിന് എങ്ങിനെ എങ്കിലും ഒരു മാർഗ്ഗം ഉണ്ടാക്കിയാൽ കൊള്ളാമെന്നേ നമുക്കാഗ്രഹമുള്ളു. കേസ്സു തീരുന്നതിനു മുമ്പ് അതിനു മാർഗ്ഗമില്ലല്ലോ എന്നു വിചാരിച്ച് വ്യസനിച്ചിരിക്കയാണ്.

നമ്മുടെ വി. സഭയുടെ അടിസ്ഥാനതത്വങ്ങളെ ഭേദപ്പെടുത്തി ഒരു പുതിയ സഭ നിർമ്മിച്ച് അതിന്റെ മെത്രാനായി ഭരിക്കണമെന്ന് ആരെല്ലാം നമ്മോടു നിർബ്ബന്ധിച്ചാലും അതിന് നാം വഴിപ്പെടുന്നതല്ല. സഭാനിയമങ്ങൾ രേഖപ്പെടുത്തി നിയമാനുസരണം ഭരിക്കയല്ലാതെ സ്വേച്ഛാനുസരണമുള്ള ഭരണം മെത്രാന്മാർക്കും ആർക്കുംതന്നെ കൊള്ളരുതാത്തതെന്നുമാണ് നമ്മുടെ അഭിപ്രായം. പഴയതു തന്നെ ആയാലും ഭരണം ഒഴിഞ്ഞിരിക്കണമെന്നാണ് നമ്മുടെ സത്യമായ ആഗ്രഹം. കാരുണ്യവാനായ ദൈവം അതിനൊരു നല്ല മാർഗ്ഗം ഉണ്ടാക്കിത്തരുന്നതിന് നാം കണ്ണുനീരോടെ പ്രാർത്ഥിച്ചു വരുന്നു. ഇംഗ്ലീഷു ഭാഷയും മതതത്വങ്ങളും നന്നായിട്ടറിയാവുന്നവരും പരിഷ്ക്കാരം എന്നുള്ള നാമത്തിൽ ഭ്രമിക്കാതെ ആവശ്യവും പ്രയോജനവും ഉള്ള പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്തി

നിയമമനുസരിച്ച് സഭയെ ഭരിക്കുന്നതിന് പ്രാപ്തിയുള്ളവരുമായ ഒന്നു രണ്ടു മേല്പട്ടക്കാർ ഉണ്ടായി കണ്ടാൽകൊള്ളാമെന്നും നമുക്കു വളരെ ആഗ്രഹമുണ്ട്. അതിലേക്കു നാം പ്രയത്നിച്ചുയെങ്കിലും ഫലം അനുഭവിക്കുന്നതിനിടയായില്ല. ദൈവം നമ്മുടെ ആഗ്രഹങ്ങളെ നിവർത്തിച്ചു തരുന്നതിനു വേണ്ടി പ്രാർത്ഥിക്കുന്നു. ഇതുകളെ ഒക്കെയും ഇതിൽ നാം എഴുതുവാൻ കാരണം നമ്മുടെ അഭിപ്രായങ്ങളെയും ഹൃദയവിചാരങ്ങളെയും നമ്മുടെ പ്രിയനെ വെളിപ്പെടുത്തി കാണിക്കുവാൻ വേണ്ടി മാത്രമാണ്.

നമ്മുടെ പ്രിയനിപ്പോൾ നമ്മുടെ പേർക്കു പ്രത്യേകം എഴുതി അയച്ചത് നമ്മുടെ കൊച്ചുമെത്രാച്ചൻ പുസ്തകവില്പന തടഞ്ഞതിനെ സംബന്ധിച്ചാണല്ലോ. ആരും വാങ്ങി ഉപയോഗിച്ചുകൂടായെന്നു ഒരു മെത്രാപ്പോലീത്താ വിരോധ കല്പന അയച്ചിരിക്കുന്ന പുസ്തകം പരുമല സിമ്മനാരിയുടെ മുറ്റത്ത് എല്ലാ മെത്രാച്ചന്മാരുടെയും മറ്റു അനേകായിരം ജനങ്ങളുടെയും മുമ്പാകെ വച്ച് കൊടിയും കുത്തി വില്പന നടത്തണമെന്ന് ഉറച്ച് പ്രവർത്തിച്ചതോ, മെത്രാന്മാരിൽ ഒരാൾ അതിന് തടസ്സം ചെയ്തതോ ഏതാണ് നീതീകരിക്കത്തക്കതെന്ന് നമ്മുടെ പ്രിയൻ ഒന്നാലോചിച്ചാൽ നമ്മുടെ കൊച്ചുമെത്രാച്ചന്റെ പ്രവൃത്തിയെക്കുറിച്ച് വിചാരപ്പെട്ട് മനസ്സിനെ ക്ഷോഭിപ്പിക്കയില്ലെന്ന് വിശ്വസിക്കുന്നു. ഈ നമ്മുടെ മറുപടി വാദപ്രതിവാദത്തിനുള്ള ഒരായുധമായി ഉപയോഗിപ്പാനല്ലെന്നും അങ്ങിനെയുള്ളതിൽ നിന്നു നാം ഒഴിയുന്നതാണെന്നും പ്രത്യേകം പറഞ്ഞുകൊണ്ട് അവസാനിപ്പിക്കുന്നു. ഇതു സംബന്ധമായും മറ്റും നമുക്ക് പലതും പറവാനുണ്ട്. അതുകൾ തമ്മിൽ കാണുമ്പോൾ പറഞ്ഞുകൊള്ളാമെന്നാണ് വിചാരിക്കുന്നത്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കട്ടെ.

എന്ന് 1920-ന് കൊല്ലം 1096-ാമാണ്ട് വൃശ്ചിക മാസം 10-നു കല്ലൂപ്പാറപ്പള്ളിയിൽ നിന്നും.

(തുടരും)

## വായന

പത്തനംതിട്ട ജില്ലയിലെ കോന്നി കൊന്നപ്പാറ ഗ്രാമത്തിൽ നിന്നും കോട്ടയം കുറിച്ചിയിലെ തെക്കിനേത്ത് വീട്ടിൽ എത്തിയ പ്രശസ്ത ഗുരുവും പിതാവുമായ ഫാ. ഡോ. റ്റി. ജെ. ജോഷ്വായുടെ ജീവിതം ഒരു തീർത്ഥാടനമായിരുന്നു. അറിവും ആത്മീയതയും സാന്ത്വനവും പകർന്ന മലങ്കര സഭാഗുരുരത്നം ഫാ.ഡോ.റ്റി.ജെ. ജോഷ്വ 'ഗുരുക്കന്മാരുടെ ഗുരു' എന്നും 'സുവർണ്ണ നാവുകാരൻ' എന്നും വിശേഷിപ്പിക്കപ്പെട്ടു.

ബൈബിൾ പ്രഭാഷണ രംഗത്ത് 70 വർഷത്തെ വചന ബോധനവും സാക്ഷ്യവും അനേകർക്ക് ആശ്വാസം പകർന്നു. വേദശാസ്ത്ര അദ്ധ്യാപനത്തിലെ 70 വർഷത്തെ അനുഭവ പരിചയം ശിഷ്യരെ ഹഠാദാകർഷിച്ചു. വേദശാസ്ത്ര പ്രബോധനങ്ങൾക്കും വചന വ്യാഖ്യാനങ്ങൾക്കും ലഭ്യമായ ജനപ്രിയ സ്വാധീനം 70-ലധികം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുവാൻ ശക്തി പകർന്നു. ഇംഗ്ലീഷിലും മലയാളത്തിലും എഡിറ്റു ചെയ്ത പുസ്തകങ്ങൾ ഉൾപ്പെടെ100 ലധികം ഗ്രന്ഥങ്ങൾ. ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെ പേരിൽ ചരിത്രത്തിൽ അടയാളപ്പെടുത്തിയിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയിൽ 1947-ൽ ശെമ്മാശനാകുമ്പോൾ 18 വയസും സെമിനാരി അദ്ധ്യാപകനാകുമ്പോൾ 24 വയസും മാത്രം. കൽക്കട്ട, ന്യൂയോർക്ക്, യെരുശലേം എന്നിവിടങ്ങളിൽ നടത്തിയ ഗവേഷണവും ദീർഘമായ പഠനയാത്രകളും എഴുത്തിലും പ്രഭാഷണത്തിലും പുതിയ കാഴ്ചപ്പാടുകൾ പകർന്നു. മലയാള മനോരമ ഞായറാഴ്ച പതിപ്പിൽ 33 വർഷം എഴുതിയ 'ഇന്നത്തെ ചിന്താവിഷയം' അനേകർക്ക് സാന്ത്വനം പകർന്നു. എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾക്ക് നൽകിയ നേതൃത്വവും സഭാ സമാധാനത്തിനായുള്ള ആഹ്വാനവും റ്റി. ജെ. ജോഷ്വാച്ചനെ വ്യത്യസ്തനാക്കി.

ജീവിതത്തിൽ നിരവധി രോഗങ്ങളാൽ പിടിക്കപ്പെട്ടപ്പോഴും അനേകർക്ക് അതിജീവന മാർഗ്ഗവും സാന്ത്വന ദർശനവും പകർന്നു. 'യഹോവ എനിക്ക് ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവന് എന്ത് പ്രതിഫലം കൊടുക്കും എന്നും രക്ഷയുടെ പാനപാത്രം എടുത്ത് ദൈവത്തെ വിളിച്ചപേക്ഷിക്കും' (സങ്കീ. 116:12-13) എന്നു റ്റി. ജെ. ജോഷ്വാച്ചൻ എപ്പോഴും പറഞ്ഞിരുന്നു.

പ്രസംഗകൻ,അദ്ധ്യാപകൻ, ഗ്രന്ഥകാരൻ, സംഘാടകൻ എന്നിങ്ങനെ ബഹുമുഖ പ്രതിഭയായി അറിയപ്പെട്ടിട്ടും 2018 ഫെബ്രുവരി 14-ന് നടന്ന 90-ാമത്തെ ജന്മദിനത്തിൽ 'ജീവിതത്തിൽ ഇനി എന്താണ് ആഗ്രഹിക്കുന്നത്' എന്ന ചോദ്യത്തിന്, പ്രാർത്ഥനാ മനുഷ്യനായി തീരുവാൻ ഞാനാഗ്രഹിക്കുന്നു' എന്നു മറുപടി പറഞ്ഞു. കോട്ടയം പള്ളം പള്ളിയിൽ 2023 ഫെബ്രുവരി 13 ന് നടന്ന 94 മത് ജന്മദിനത്തിൽ എന്റെ അവസാന വാക്ക് എന്തായിരിക്കണമെന്ന് ഞാൻ ചിന്തിച്ച് ഉറപ്പിച്ചിട്ടുണ്ടെന്നും അത് 'പ്രെയ്സ് ദ ലോർഡ്' എന്നായിരിക്കും എന്നും പറഞ്ഞു.

വന്ദ്യ റ്റി. ജെ. ജോഷ്വാച്ചന്റെ 95-ാമത് ജന്മദിനാഘോഷം പള്ളം പള്ളിയിൽ 2024 ഫെബ്രുവരി 13-ന് നടന്നപ്പോൾ' ദൈവം ഉപയോഗിച്ച ഒരു മനുഷ്യൻ മാത്രമാണ് ഞാൻ' എന്നു പറഞ്ഞു. 96-ലേക്ക് പ്രവേശിച്ച എനിക്കു വേണ്ടി ഏവരും പ്രാർത്ഥിക്കണമെന്നും പറഞ്ഞ് യാത്ര ചോദിച്ചു. അദ്ദേഹം ആത്മനിറവിൽ ഹൃദ്യമായി പുഞ്ചിരിച്ചു. എന്നാൽ വീണ്ടും ഒരാഘോഷത്തിനായി അദ്ദേഹം കാത്തുനിന്നില്ല.




ഒരു നൂറ്റാണ്ടിന്റെ പുണ്യമായി തീർന്ന മലങ്കര സഭാ ഗുരുരത്നത്തിന്റെ ജീവിത നിയോഗത്തിന്റെ അകവും പുറവുമാണ് ഈ അക്ഷര വെളിച്ചം. ഗുരു പകർന്ന ജ്ഞാന വഴികളും സാന്ത്വന സ്പർശവും അറിവും അനുഭവവുമായി തീരുന്നു. വാമൊഴി- വരമൊഴിയിൽ സംവേദിച്ച അനുഗ്രഹീത ഗുരുവും പിതാവുമായ റ്റി. ജെ. ജോഷ്വാച്ചന്റെ ജീവിതത്തെ തൊട്ടറിഞ്ഞവരുടെ അനുഭവക്കുറിപ്പുകളാണ് 'ഗുരുയാനത്തിൽ' പ്രകാശം പരത്തുന്നത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ ബാവ തിരുമേനി പങ്കിടുന്ന അനുഭവക്കുറിപ്പിലൂടെയാണ് ഗുരയാനത്തിന്റെ അകപ്പൊരുളുകൾക്ക് തുടക്കമിടുന്നത്. കേരളത്തിലെ പ്രശസ്തരായവർ വന്ദ്യ ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെ ജീവിതത്തെ നിർദ്ധാരണം ചെയ്യുന്നു. വിവിധ പത്ര മാസികകളിൽ പ്രസിദ്ധീകരിച്ച സ്മരണാഞ്ജലികളുടെ അക്ഷരകൂട്ടാണ് കോട്ടയത്തെ പ്രസിദ്ധമായ മഷിക്കൂട്ട് പ്രകാശിപ്പിക്കുന്നത്. അകത്തും പുറത്തും അക്ഷര വെളിച്ചം പകർന്ന പിതാക്കന്മാർക്കും ഗുരുക്കന്മാർക്കും സ്നേഹിതർക്കും ഹൃദയപൂർവ്വം നന്ദി. ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെ 40-ാമത് ചരമ ദിനത്തിലാണ് ഇതിന്റെ പ്രമുക്തി കർമ്മം.

ഗുരു കൃപയുടെ സാന്ത്വന സ്പർശം അനുഭവിച്ചറിയുന്നതിനുള്ള വഴിവിളക്കാണിത്. ഗുരു പകർന്ന സ്നേഹത്തിന്റെ അടയാളമാണ് ഇതിൽ ഉൾച്ചേർന്ന ദൈവത്തിന്റെ കൈയൊപ്പ്. ഗുരുയാനത്തിലെ ദർശനങ്ങൾ രുചിച്ചറിയുവാനായി സവിനയം വായനാ സമക്ഷം സമർപ്പിക്കുന്നു.

**ഗുരുയാനം**

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ
മഷിക്കൂട്ട്, കോട്ടയം, പേജ് 176, വില 250 രൂപ


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH


വചനതീർത്ഥം

# വാങ്ങിപ്പിനു ശേഷം മൂന്നാം ഞായർ

## (വി. മത്തായി 17:22–27)

### ഫാ. ജെറിൻ ജോൺ അടൂർ



സമർപ്പണം എന്നത് നമുക്ക് ഇഷ്ടപ്പെടാത്ത ഒരു വാക്കാണ്. യേശുവിന്റെയും അവന്റെ ശിഷ്യന്മാരുടെയും ജീവിതത്തിൽ സംഭവിക്കുന്ന ഒരു സംഭവമുണ്ട്, അത് കീഴ്പെടൽ വിശദീകരിക്കുന്നതിലേക്ക് നയിക്കും, അത് എന്തുകൊണ്ടും വളരെ പ്രധാനമാണ്.

പൊതുസ്ഥലത്ത് വച്ചു യേശുവിനെ വാക്കിൽ കുടുക്കാനാണ് പരീശരും മറ്റുള്ളവരും നികുതിയെക്കുറിച്ചുള്ള ചോദ്യവുമായി അവിടുത്തെ സമീപിക്കുന്നത്. നികുതി കൊടുക്കണമെന്നാണ് യേശു പറയുന്നതെങ്കിൽ, യഹൂദരായ അവിടുത്തെ അനുയായികൾക്കിടയിൽ അത് യേശുവിനോട് വെറുപ്പ് ഉളവാക്കാൻ കാരണമാകുമായിരുന്നു. എന്നാൽ യഹൂദരെ പ്രീണിപ്പിക്കുവാനായി, നികുതി കൊടുക്കണ്ട എന്നാണ് യേശു പറഞ്ഞിരുന്നതെങ്കിൽ, അത് രാജ്യദ്രോഹവുമാകുമായിരുന്നു.

സേവനത്തിന് ആവശ്യമായ നികുതി നൽകുന്നതിന് ശ്രദ്ധേയമായ ഒരു അദ്ഭുതം പ്രവർത്തിക്കുന്നു. ശ്രദ്ധാപൂർവമായ നിരീക്ഷണം അർഹിക്കുന്ന മൂന്ന് ശ്രദ്ധേയമായ ചിന്തകൾ ഇവിടെയുണ്ട്.

ഈ ലോകത്ത് പറയുന്നതും ചെയ്യുന്നതുമായ എല്ലാ കാര്യങ്ങളെക്കുറിച്ചും നമ്മുടെ കർത്താവിന്റെ പരിപൂർണ്ണമായ അറിവ് നമുക്ക് ആദ്യം നിരീക്ഷിക്കാം. 'നികുതിത്തുക കൈപ്പറ്റിയവർ പത്രോസിന്റെ അടുക്കൽ വന്നു: നിന്റെ യജമാനൻ ചുങ്കം കൊടുക്കുന്നില്ലയോ? അവൻ അതെ എന്നു പറയുന്നു' എന്നു പറഞ്ഞു. ചോദ്യം ചോദിക്കുമ്പോഴും ഉത്തരം നൽകുമ്പോഴും നമ്മുടെ കർത്താവ് അവിടെ ഉണ്ടായിരുന്നില്ല എന്നത് വ്യക്തമാണ്; എന്നാൽ അധികം താമസിയാതെ പത്രോസ് വീട്ടിൽ വന്ന് നമ്മുടെ കർത്താവ് അവനോട് ചോദിച്ചു: 'ഭൂമിയിലെ രാജാക്കന്മാർ ആചാരമോ കപ്പമോ എടുക്കുന്ന ശിമോൻ നിനക്കെന്തു തോന്നുന്നു?' താൻ കേൾക്കുന്നതോ നോക്കിനിൽക്കുന്നതോ പോലെ സംഭാഷണം തനിക്ക് നന്നായി അറിയാമെന്ന് അദ്ദേഹം പറഞ്ഞു.

കർത്താവായ യേശുവിന് എല്ലാം അറിയാം എന്ന ചിന്തയിൽ പറഞ്ഞറിയിക്കാനാവാത്ത ഗൗരവമുണ്ട്. നമ്മുടെ ദൈനംദിന പെരുമാറ്റങ്ങളെല്ലാം കാണുന്ന ഒരു കണ്ണുണ്ട്; നമ്മുടെ ദൈനംദിന വാക്കുകളെല്ലാം കേൾക്കുന്ന ഒരു ചെവിയുണ്ട്. എല്ലാ കാര്യങ്ങളും നഗ്നവും നാം ചെയ്യേണ്ടവന്റെ കണ്ണുകൾക്ക് തുറന്നതുമാണ്. മറയ്ക്കൽ അസാധ്യമാണ്; കാപട്യം ഉപയോഗശൂന്യമാണ്. മന്ത്രിമാരെ നമ്മൾ ചതിച്ചേക്കാം; നമ്മുടെ ബന്ധങ്ങളുടെയും അയൽക്കാരുടെയും മേൽ നമുക്ക് അടിച്ചേൽപ്പിക്കാം: എന്നാൽ കർത്താവ് നമ്മെ എല്ലായിടത്തും കാണുന്നു. നമുക്ക് ക്രിസ്തുവിനെ വഞ്ചിക്കാൻ കഴിയില്ല.

ഈ സത്യം പ്രായോഗികമായി ഉപയോഗിക്കാൻ നാം ശ്രമിക്കണം. നാം കർത്താവിന്റെ ദൃഷ്ടിയിൽ ജീവിക്കാനും അബ്രഹാമിനെപ്പോലെ അവന്റെ മുമ്പിൽ നടക്കാനും ശ്രമിക്കണം (ഉല്പത്തി 17:1). ക്രിസ്തു കേൾക്കുന്നത് നമ്മൾ ഇഷ്ടപ്പെടാത്തതും ക്രിസ്തു കാണാൻ ഇഷ്ടപ്പെടാത്തതും ഒന്നും പറയാതിരിക്കുക എന്നത് നമ്മുടെ ദൈനംദിന ലക്ഷ്യമാകട്ടെ. ശരിയും തെറ്റും സംബന്ധിച്ച എല്ലാ പ്രയാസകരമായ ചോദ്യങ്ങളും ഒരു ലളിതമായ പരീക്ഷണത്തിലൂടെ നമുക്ക് അളക്കാം: 'യേശു എന്റെ അരികിൽ നിന്നാൽ ഞാൻ എങ്ങനെ പെരുമാറും?' അത്തരമൊരു മാനദണ്ഡം അതിരുകടന്നതും അസംബന്ധവുമല്ല. ജീവിതത്തിന്റെ കടമയോ ബന്ധമോ തടസ്സപ്പെടുത്തുന്ന ഒരു മാനദണ്ഡമാണിത്; അത് പാപമല്ലാതെ മറ്റൊന്നിലും ഇടപെടുന്നില്ല. തന്റെ കർത്താവിന്റെ സാന്നിദ്ധ്യം സാക്ഷാത്കരിക്കാനും ക്രിസ്തുവിനെപ്പോലെ എല്ലാം ചെയ്യാനും എല്ലാം പറയാനും ശ്രമിക്കുന്നവൻ ഭാഗ്യവാനാണ്.

എല്ലാ സൃഷ്ടികളുടെയും മേൽ നമ്മുടെ കർത്താവിന്റെ സർവ്വശക്തമായ ശക്തിയെ അടുത്ത സ്ഥലത്ത് നമുക്ക് നിരീക്ഷിക്കാം. അവൻ ഒരു മത്സ്യത്തെ തന്റെ കൂലിക്കാരനാക്കുന്നു: ചുങ്കക്കാരന്റെ ആവശ്യം നിറവേറ്റുന്നതിനായി ഒരു ഊമജീവിയെ അവൻ കപ്പം കൊണ്ടുവരുന്നു. ജെറോം പറയുന്നു, "ഇവിടെ ഏറ്റവും അഭിനന്ദിക്കേണ്ടത് ഏതാണെന്ന് എനിക്കറിയില്ല, നമ്മുടെ കർത്താവിന്റെ മുന്നറിവുകളെയോ അവന്റെ മഹത്വത്തെയോ ആണ്

"ആകാശത്തിലെ പറവകളെയും കടലിലെ മത്സ്യങ്ങളെയും സമുദ്രപാതകളിലൂടെ കടന്നുപോകുന്നതിനെയും എല്ലാം അവന്റെ കാൽക്കീഴിലാക്കി" (സങ്കീർത്തനം 8:6–8).



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മഹത്വത്തിന്റെയും മഹത്വത്തിന്റെയും നിരവധി തെളിവുകളിൽ ഒന്ന് ഇതാ. ആദ്യം സൃഷ്ടിച്ചവന് മാത്രമേ അവന്റെ ഇഷ്ടപ്രകാരം തന്റെ എല്ലാ സൃഷ്ടികളോടും അനുസരണം കൽപ്പിക്കാൻ കഴിയൂ. "എല്ലാം അവനാൽ സൃഷ്ടിക്കപ്പെട്ടു. അവൻ മുഖാന്തരം എല്ലാം ഉൾക്കൊള്ളുന്നു. ഭൂമിയിലെ മൃഗങ്ങൾ. അത്തരമൊരു സർവ്വശക്തനായ കർത്താവ് നമ്മുടെ രക്ഷയ്ക്കായി ക്രൂശിക്കപ്പെടണം എന്ന ചിന്ത എത്ര അദ്ഭുതകരമാണ്! രണ്ടാം പ്രാവശ്യം വരുമ്പോൾ, സൃഷ്ടിക്കപ്പെട്ട എല്ലാ വസ്തുക്കളുടെയും മേലുള്ള തന്റെ ശക്തി മഹത്വത്തോടെ ലോകമെമ്പാടും വെളിപ്പെടുത്തുമെന്ന ചിന്ത എത്ര സുഖകരമാണ്: "ചെന്നായയും കുഞ്ഞാടും ഒരുമിച്ചു മേയും, സിംഹം കാളയെപ്പോലെ വൈക്കോലും പൊടിയും തിന്നും. സർപ്പത്തിന്റെ മാംസം ആയിരിക്കും. (യെശയ്യാവ് 65:25).

അവസാനമായി, ഈ വാക്യങ്ങളിൽ കുറ്റം ചെയ്യുന്നതിനുപകരം ഇളവുകൾ നൽകാനുള്ള നമ്മുടെ കർത്താവിന്റെ സന്നദ്ധത നമുക്ക് നിരീക്ഷിക്കാം. ദൈവപുത്രനായിരുന്ന അവൻ തന്റെ പിതാവിന്റെ ഭവനത്തിന്റെ അറ്റകുറ്റപ്പണികൾക്കുള്ള പണം നൽകുന്നതിൽ നിന്ന് ന്യായമായും ഒഴിവാക്കപ്പെട്ടിരിക്കാം; "ദേവാലയത്തേക്കാൾ വലിയ"വൻ ദേവാലയത്തിന്റെ പിന്തുണയ്ക്ക് സംഭാവന നൽകാൻ വിസമ്മതിച്ചതിന് നല്ല കാരണം കാണിച്ചിരിക്കാം. എന്നാൽ നമ്മുടെ കർത്താവ് അങ്ങനെ ചെയ്യുന്നില്ല. അദ്ദേഹം ഇളവ് അവകാശപ്പെടുന്നില്ല. പത്രോസിനോട് ആവശ്യപ്പെട്ട പണം നൽകാൻ അവൻ ആഗ്രഹിക്കുന്നു. അതേ സമയം അവൻ തന്റെ കാരണങ്ങൾ പ്രഖ്യാപിക്കുന്നു: 'നാം അവരെ വ്രണപ്പെടുത്താതിരിക്കാൻ' അത് ചെയ്യണമായിരുന്നു. "നികുതി പിരിവുകാരനെപ്പോലും വ്രണപ്പെടുത്തുന്നതിനു പകരം ഒരു അദ്ഭുതം പ്രവർത്തിക്കുന്നു," നമ്മുടെ കർത്താവിന്റെ മാതൃക തങ്ങളെ ക്രിസ്ത്യാനികളെന്ന് അവകാശപ്പെടുകയും വിളിക്കുകയും ചെയ്യുന്ന എല്ലാവരുടെയും ശ്രദ്ധ അർഹിക്കുന്നു. 'നാം അവരെ വ്രണപ്പെടുത്താതിരിക്കാൻ' ആ അഞ്ച് വാക്കുകളിൽ ആഴത്തിലുള്ള ജ്ഞാന

മുണ്ട്. ദൈവത്തിന്റെ അവകാശങ്ങളെ കുറ്റപ്പെടുത്തുകയും 'ക്രിസ്തുവിന്റെ സുവിശേഷത്തെ തടസ്സപ്പെടുത്തുകയും' ചെയ്യുന്നതിനുപകരം, ക്രിസ്തുവിന്റെ ആളുകൾ അവരുടെ സ്വന്തം അഭിപ്രായങ്ങളിൽ മുങ്ങുകയും അവർ പൂർണ്ണമായും അംഗീകരിക്കാത്ത ആവശ്യകതകൾക്ക് വിധേയരാകുകയും ചെയ്യേണ്ട കാര്യങ്ങളുണ്ട് എന്ന് അവർ നമ്മെ വ്യക്തമായി പഠിപ്പിക്കുന്നു, സംശയമില്ല. ഉപേക്ഷിക്കാൻ: എന്നാൽ ചിലപ്പോൾ നാം സുരക്ഷിതമായി നമ്മുടെ സ്വന്തം ഉപേക്ഷിച്ചേക്കാം. നമ്മുടെ അവകാശങ്ങൾക്കായി എപ്പോഴും ഉറച്ചുനിൽക്കുന്നത് വളരെ മികച്ചതായി തോന്നുകയും വളരെ വീരോചിതമായി തോന്നുകയും ചെയ്തേക്കാം! എന്നാൽ ഇത്തരമൊരു സന്ദർഭത്തിലൂടെ അത്തരം സ്ഥിരത എല്ലായ്പ്പോഴും ജ്ഞാനമുള്ളതാണോ, അത് ക്രിസ്തുവിന്റെ മനസ്സിനെ കാണിക്കുന്നുണ്ടോ എന്ന് സംശയിക്കാം. എതിർക്കുന്നതിനേക്കാൾ കീഴടങ്ങാൻ ഒരു ക്രിസ്ത്യാനിയിൽ കൂടുതൽ കൃപ കാണിക്കുന്ന സന്ദർഭങ്ങളുണ്ട്.

പൗരന്മാരും പ്രജകളും എന്ന നിലയിൽ നമുക്ക് ഈ ഭാഗം ഓർക്കാം. നമ്മുടെ ഭരണാധികാരികളുടെ എല്ലാ രാഷ്ട്രീയ നടപടികളും നമുക്ക് ഇഷ്ടപ്പെടണമെന്നില്ല; അവർ ചുമത്തുന്ന ചില നികുതികളെ ഞങ്ങൾ അംഗീകരിക്കുന്നില്ലായിരിക്കാം. എന്നാൽ എല്ലാത്തിനുമുപരി, വലിയ ചോദ്യം ഇതാണ്, അധികാരങ്ങളെ ചെറുക്കുന്നത് മതത്തിന്റെ ലക്ഷ്യത്തിന് എന്തെങ്കിലും ഗുണം ചെയ്യുമോ? അവരുടെ നടപടികൾ നമ്മുടെ ആത്മാവിനെ ശരിക്കും മുറിവേൽപ്പിക്കുന്നുണ്ടോ? ഇല്ലെങ്കിൽ, 'അവരെ ദ്രോഹിക്കാതിരിക്കാൻ' നമുക്ക് സമാധാനിക്കാം. 'ഒരു ക്രിസ്ത്യാനി,' കേവലം താത്കാലിക പ്രാധാന്യമുള്ള കാര്യങ്ങൾക്കായി ഒരിക്കലും പൊതുസമാധാനം തകർക്കാൻ പാടില്ല' എന്ന് ബുള്ളിംഗർ പറയുന്നു.

ഒരു സഭയിലെ അംഗങ്ങളെന്ന നിലയിൽ നമുക്ക് ഈ ഭാഗം ഓർക്കാം. നമ്മുടെ കൂട്ടായ്മയിൽ ഉപയോഗിക്കുന്ന രൂപങ്ങളുടെയും ചടങ്ങുകളുടെയും ഓരോ ചിഹ്നവും തലക്കെട്ടും നമുക്ക് ഇഷ്ടപ്പെട്ടേക്കില്ല; ആത്മീയ കാര്യങ്ങളിൽ നമ്മെ ഭരിക്കുന്നവർ എല്ലായ്പ്പോഴും ജ്ഞാനികളാണെന്ന് നാം വിചാരിക്കുന്നില്ലായിരിക്കാം.





ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലിത്താ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിനെ തിരുവനന്തപുരം ഭദ്രാസന വൈദിക യോഗത്തിൽ ആദരിക്കുന്നു



**എം.ജി. യൂണിവേഴ്സിറ്റി എം.എസ്.സി. ബയോസ്റ്റാറ്റിസ്റ്റിക്സിൽ ജെസ്ലിൻ അന്ന ജോസ് രണ്ടാം റാങ്ക് കരസ്ഥമാക്കി. നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.**



## പുസ്തക പ്രകാശനം നടത്തി

കിഴക്കമ്പലം: ബേത്‌ലഹേം സെന്റ് മേരീസ് ദയറായുടെ ചരിത്രഗ്രന്ഥമായ 'ബേത്‌ലഹേം ദയറ: ചരിത്രം, ദർശനം, പ്രവർത്തനങ്ങൾ' എന്ന പുസ്തകത്തിന്റെ പ്രകാശന കർമ്മം നിർവഹിച്ചു. ദയറായിൽ വച്ച് നടന്ന ചടങ്ങിൽ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായും ദയറായുടെ വിസിറ്റർ ബിഷപ്പുമായ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ദയറായിലെ സീനിയർ അംഗവും മുൻ മദർ സുപ്പീരിയറും ആയിരുന്ന സിസ്റ്റർ എലിസബത്തിന് നൽകി പ്രകാശന കർമ്മം നിർവഹിച്ചു.




**മസ്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തി വരുന്ന ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി അട്ടപ്പാടിയിലെ നിർദ്ധനരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ ആദിവാസി കുട്ടികളുടെ വിദ്യാഭ്യാസ പുരോഗതിക്കായുള്ള സഹായ നിധി കൈമാറി. യുവജന പ്രസ്ഥാനത്തിന്റെ 2023-24 കാലയളവിലെ പ്രവർത്തനങ്ങളുടെ സമാപനം കുറിച്ചു കൊണ്ട് നടന്ന സമ്മേളനത്തിൽ വെച്ച് അട്ടപ്പാടി സെന്റ് തോമസ് ആശ്രമം ഡയറക്ടർ എം. ഡി. യൂഹാനോൻ റമ്പാനു തുക കൈമാറി.**

## പുസ്തകം




### ആകയാൽ സ്നേഹം മാത്രം

ഡോ. ഗീവർഗീസ് യോഹന്നാൻ

**പ്രസാധകർ: മാതൃഭൂമി ബുക്സ്**

**വില: 325 രൂപ**

# MAINTAINING SHALOM IN EARTH AND HEAVEN

## (THIRD SUNDAY AFTER ASSUMPTION, Matt 17:22-27)

Fr. Sajoie Samuel



If we introspect the life of Jesus He led on earth, it is impossible to find even one mistake He did in His earthly existence. How can a person who lived on earth for more than thirty three years, lead such an immaculate life? One of the many reasons this was possible is because Jesus was spotless in His earthly and Heavenly dealings. This is the secret of being able to lead a spotless life. He maintained a cordial relationship with His Heavenly Father, in the same way as with His kinsmen on earth. The tears of Mary and Martha for their departed brother Lazarus, made Him cry too (John 11:35) . He saw others pain and affliction as His own. Hence, He became perfect in His dealings on earth.

The Evangelion can be divided into two portions. In the former, Jesus speaks about His passion and suffering to His disciples. In the latter, we see the authorities asking Peter if His Master pays the tax. Though Jesus had no need to pay it, He still does, to not be a stumbling block amongst others. He came to lead, not to disintegrate. He came to nurture, not to kill.

Let us delve deep and learn for a better spiritual existence.

**I. GIVE YOUR ALLEGIANCE TO GOD ALMIGHTY, WHO IS THE CONTROLLER OF ALL AUTHORITY**

When God created this world, to save it from chaos and degradation, He set in motion a pattern which would give form to a world sans confusion. Hence the day and night were bifurcated (Gen 01:05). A line of demarcation was drawn between life on earth and water( Gen 01:08). To continue the pattern that He started, God created Adam and Eve and entrusted all domains to them so that they would continue what God had put in motion (Gen 01:29). From then on, these authorities are carried on by human structures. In today's Evangelion reading, the authorities ask Peter if his Master pays the tax. Jesus being the rightful Heir, had no need to pay the tax. But still He pays it. Here we see Jesus submitting Himself to a regime for law and order to be maintained.

Jesus is here teaching us a cardinal spiritual precept. If we obey and show loyalty to our Heavenly Father, we are automatically showing our reverence and submission to earthly authority. Was it mandatory for Jesus to pay the tax? Who would have questioned Jesus if He did not pay the tax? In this portion the question is posed to Peter and not to the Messiah. Still He is not wanting a rift to be created because of Him. So let us pledge to do what we are meant to do so that we are praising God through our deeds.

When we submit to the divine authority, things automatically fall back into place. So a fish is commanded to swallow a coin that is enough to pay the tax of Jesus and Peter. Otherwise, how can we explain the fact that the very fish that swallowed the coin, be caught by Peter. We know that on many occasions the disciples try to fish, but fail to catch even a single fish. But on this occasion Peter catches the fish without much ado. Let us understand that God provides for us in ways that are incomprehensible to us. So let us wholeheartedly submit ourselves to the Almighty and see how the cosmos is made to fulfill our needs.

**II. FULFILL YOUR SPIRITUAL OBLIGATIONS AND EARTHLY RESPONSIBILITIES**

Jesus does what He is supposed to do both as a earthly citizen and a Heavenly inhabitant. Every human has this responsibility to adhere to. Of all the creations of God, humans are blessed with some unique features that other creatures lack. Thats because, out of all the creations made by God, only we humans are made in the image of God. So if we disobey the commands of God, are we not allowing other creatures to point a finger at our disobedience to God? The whale that swallowed Jonah would surely question him (Jonah 01:17). The donkey will do the same to Balaam (Numbers 22:30).

As humans we need to obey God as well as earthly authorities. Earthly authorities include our parents, leaders, employers, etc. Both need to well oiled so that we would be able to lead a life of peace and tranquility. As I mentioned earlier, a pattern needs to be followed, adhered to so that the universe can move on without much trouble. Peace between humans can only be wrought when we enjoy the same peace with the heavenly Father. If we jeopardize peace in any one realm, it would have a ripple effect on the other too. For example, the Holy Spirit would descent to earth in the form of a dove (during the Lord's Baptism) only when Jesus and John reach on a consensus regarding the former's baptism (Matt 03:17).

Often the cordiality in our emotions is tainted by our disregard or discomfort or disagreement to the views put forth by the authorities. Was Jesus hundred percent in agreement with paying the above mentioned tax? No. But still He did not want to be a stumbling block: neither spiritually nor earthly. So He complies to their request. At the same time never does Jesus let His ideals be compromised in giving in to the demands of others. So of the three demands kept by Satan, Jesus doesn't oblige to even one (Matt 04). He does not become a party to any of the wrong teachings of the Pharisees or Saducees. So hence we are to learn from Him, how we are to maintain a balance in our earthly existence and ensure that we are not creating a rift between anyone through our deeds and thoughts.

To conclude, let's learn how to manage our relations like Jesus did, that too, not only in heaven but on earth too. It will benefit us both in heaven and on earth. It will ensure we have a smooth stay both in earth as well as in heaven. After all, are we worthy as Christians if we do not follow the footprints of our Lord? May the Holy Spirit empower us to lead a life that is blameless in God's sight.

◆

പുസ്തകം



## നവജീവന സുവിശേഷം

ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലിത്ത രചിച്ച *നവജീവന സുവിശേഷം* എന്ന പുസ്തകം ഓതറ സെന്റ് ജോർജ് ദയറായിൽ പരിശുദ്ധ കാതോലിക്കാ ബാവാ, ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു.




## സഭയുടെ വയനാട് പുനരധിവാസ പാക്കേജിലേക്ക് ആദ്യ ഭവനത്തിനുള്ള തുക സംഭാവന നൽകി ചെങ്ങന്നൂർ ഭദ്രാസനം

ചെങ്ങന്നൂർ: ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നും ശേഖരിച്ച തുകയുടെ ആദ്യ ഗഡു പത്തു ലക്ഷം രൂപ പ. കാതോലിക്കാ ബാവായ്ക്ക് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ കൈമാറി.




**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയുടെ 6-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ബഥേൽ അരമനയിൽ നിന്നും കബറിങ്കലേക്കുള്ള പദയാത്ര ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ഫ്ളാഗ് ഓഫ് ചെയ്യുന്നു.**



**ദേശീയ ന്യൂനപക്ഷ കമ്മീഷൻ അംഗം റിൻചെൻ ലാമോ പ. കാതോലിക്കാ ബാവായുമായി കൂടിക്കാഴ്ച നടത്തി. പരുമല സെമിനാരി പള്ളിയും, ഇൻറർനാഷണൽ ക്യാൻസർ സെന്ററും സന്ദർശിച്ചശേഷമാണ് കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ എത്തിച്ചേർന്നത്. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, പഴയ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, പി.ആർ.ഒ. ഫാ. മോഹൻ ജോസഫ്, കെ. ടി. ചാക്കോ ഐ.എ.എസ്. തുടങ്ങിയവർ സന്നിഹിതരായിരുന്നു.**



## യുവജനപ്രസ്ഥാന നേതൃത്വം മുണ്ടക്കൈ സന്ദർശിച്ചു

വയനാട്: മുണ്ടക്കൈ-ചൂരൽമല പ്രകൃതി ദുരന്തം നടന്ന പ്രദേശങ്ങൾ ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ സന്ദർശിച്ചു. കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായും യുവജന പ്രസ്ഥാനം പ്രസിഡന്റുമായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് നേതൃത്വം നൽകി.

ചൂരൽമല സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളി വികാരി ഫാ. ടോം തോമസ് ദുരന്തസ്ഥലങ്ങളിൽ വേണ്ട മാർഗനിർദ്ദേശം നൽകി. മനുഷ്യമനസാക്ഷിയെ നടുക്കുന്ന ദാരുണമായ ദുരന്തത്തിൽ മൃതി അടഞ്ഞവരുടെ ശവകുടീരങ്ങളിൽ മെത്രാപ്പോലീത്താ പ്രത്യേക പ്രാർത്ഥന നടത്തി. ചൂരൽമല പള്ളിയിൽ മെത്രാപ്പോലീത്തായെയും സംഘത്തെയും ഇടവകാംഗങ്ങൾ സ്വീകരിച്ചു. ദേവാലയത്തിൽ ലുത്തിനിയ നടത്തിയ ശേഷം മെത്രാപ്പോലീത്താ ഇടവകാംഗങ്ങളായ അതിജീവിതരുടെ സങ്കടങ്ങൾ കേൾക്കുകയും അവരെ ആശ്വസിപ്പിക്കുകയും പിന്തുണ അറിയിക്കുകയും ചെയ്തു.




**പത്തനംതിട്ട പ്രകാശധാര സ്കൂളിന്റെ രജത ജൂബിലിയുടെ ഭാഗമായി ഭദ്രാസന വൈദിക യോഗം പ്രകാശധാര സ്കൂളിൽ വെച്ച് നടന്നു. ഡോ. എബ്രഹാം മാർ സെറാഫിം വൈദിക സമ്മേളനം ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ജോൺസൺ കല്ലിട്ടതിൽ കോർഎപ്പിസ്ക്കോപ്പാ, ജേക്കബ് ഫിലിപ്പ് കോർ എപ്പിസ്കോപ്പാ, ജെയിംസ് ഇ. മാത്യു കോർ എപ്പിസ്കോപ്പാ, കുര്യൻ വറുഗീസ് കോർ എപ്പിസ്കോപ്പാ, വൈദികസംഘം സെക്രട്ടറി ഫാ. ജോൺ ഫിലിപ്പോസ് തുടങ്ങിയവർ പ്രസംഗിച്ചു. സ്കൂളിന്റെ ജൂബിലി വർഷ പ്രവർത്തനങ്ങളെപ്പറ്റി ജനറൽ കൺവിനർ പ്രൊഫസർ ഡോ. കെ മാത്യു യോഗത്തിൽ വിശദീകരിച്ചു.**



പരുമല ഇല്ലിമലയിലെ മാലിപ്പുരയിൽ കടവിൽ ചുണ്ടൻവള്ളത്തിന്റെ കൂദാശ ഏബ്രഹാം മാർ എപ്പിഫാനിയോസ് നിർവഹിച്ചു.




ഡൽഹി ഭദ്രാസന ശുശ്രൂഷകസംഘം (ആമോസ്) ഏകദിന സമ്മേളനം ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകയിൽ നടന്നു. ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. കുര്യാക്കോസ് ഫിലിപ്പ്, ഫാ. ജോൺ കെ സാമുവൽ, ഫാ. റ്റി. ജെ ജോൺസൻ, ഫാ. പി. എ ഫിലിപ്പ്, ഫാ. നൈനാൻ ഫിലിപ്പ്, ഫാ. ജോയ്സൺ തോമസ്, ഫാ. ബിജു ഡാനിയൽ എന്നിവർ സമീപം.



നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യ ജനറൽ സെക്രട്ടറി റവ. അസിർ എബനേസറിനെ ആർത്താറ്റ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ആദരിച്ചു. 25-08-2024 ഞായറാഴ്ച വി. കുർബ്ബാനക്ക് ശേഷം കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായും നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യയുടെ പ്രസിഡന്റുമായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഇടവകയുടെ ആദരം നൽകി. വികാരി ഫാ. വി. എം. ശമുവേൽ സഹവികാരി ഫാ. ജോസഫ് ജോർജ്ജ്, മാനേജിങ് കമ്മിറ്റി അംഗങ്ങൾ എന്നിവർ നേതൃത്വം നൽകി.




ദേവലോകം കാതോലിക്കേറ്റ് സൺഡേസ്കൂൾ പ്ലാറ്റിനം ജൂബിലി ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവഹിച്ചു.

അമേരിക്കയിലെ മാസ് ട്രാൻസിറ്റ് മാസികയുടെ പ്രഫഷനൽ പുരസ്കാരമായ 'ദ് മാസ് ട്രാൻസിറ്റ് 40 അണ്ടർ 40' എറണാകുളം സെന്റ് മേരീസ് കത്തീഡ്രൽ പള്ളി ഇടവകാംഗമായ സ്നേഹ സുസൻ ജോർജിന് ലഭിച്ചു. പാമ്പാടി തിടുതിടുപ്പിൽ ജോർജ് ഏബ്രഹാം - ഷൈനി ജോർജ് ദമ്പതികളുടെ മകളാണ്. പാലാരിവട്ടം പൂവത്തൂർ രോഹിത് മാത്യുവാണ് ഭർത്താവ്.





എം.ജി. യൂണിവേഴ്സിറ്റി എം.എസ്.സി. ബയോ നാനോ ടെക്നോളജിയിൽ അനു കെ. ലാൽ മൂന്നാം റാങ്ക് കരസ്ഥമാക്കി.